# കല്യാണസൗഗന്ധികം

(ശീതങ്കൻ തുള്ളൽ)



പ്രസാധകൻ,

ഏ. പി. പരമേശ്വരൻപിള്ള ബി. ഏ.

# കല്യാണസൗഗന്ധികം

## (ശീതങ്കൻ തുള്ളൽ)



പ്രസാധകൻ,

ഏ. ഡി. പരമേശ്വരൻപിള്ള ബി. ഏ.

ബി. വി. ബുക്കഡിപ്പോ,
തിരുവനന്തപുരം.

൧൧൦൬.

# കല്യാണസൗഗന്ധികം

## ശീതങ്കൻ തുള്ളൽ.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.



കലഗിരിസുതനായ കലയാനത്തലവന്റെ
കലമെല്ലാമൊരുപോലെ കൊലചെയ്തോരുമാകാന്തൻ
കലുങ്ങാതെ ശരിവേഷം കലർന്നാശു വിരവോടെ
മലമകളുംപിടിയായി മലമൂട്ടിൽ കളിക്കുമ്പോൾ
മലർബാണം തറച്ചാശു മലതന്റെ തടംതന്നിൽ
മലനാരിയെഴുന്നള്ളി പലനേരം രമിക്കുമ്പോൾ
ഉലകിന്റെ ശുഭകർമ്മഫലമാശു വരുത്തുവാൻ
അലസാതെ പിറന്നാശു ബാലനായിട്ടിരിക്കുന്ന
പരദൈവം ഗണനാഥൻ കലവിയോടടിയന്റെ
കലുഷത്തെക്കളഞ്ഞാശു പലനേരം തുണയ്ക്കേണം. ഹര
കലയേഹം നമസ്കാരം കലയേഹം നമസ്കാരം
കളവാണീ സരസ്വതീ തെളിവോടെ മനക്കാമ്പിൽ
വിളയാടിക്കളിക്കേണം കളങ്കങ്ങളകറ്റേണം
കളികൾക്കുള്ളൊരു വിഘ്നം കളഞ്ഞെന്നെത്തുണയ്ക്കേണം
ഹരിഹരശിവനാഥൻ തിരുവടിയടിയന്റെ
മനതാരിൽ പരിഭവമകലുവാൻ തുണയ്ക്കേണം.

വാനോർനദീപുരെ വാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി
ദീനം കളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണ-
മാനന്ദമെന്നിൽ വളരെ വളൎത്തണം ൧൫
ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ ദേവനാരായണസ്വാമിയും
കമ്പംകളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം
കുമ്പിടുന്നേനിതാ നിൻപദാംഭോരുഹം.
നന്ദികാരണ്യമാം മന്ദിരെ വാഴുന്ന
മന്ദാരദാരുവാം ബാലരവിയുടെ
നന്ദിവരുത്തുന്ന കണ്ണകിക്കാവി-
ലിന്ദുചൂഡപ്രിയ ഭദ്രഭഗവതി!
മന്ദതരം മമ മന്ദത തീൎത്തുടൻ
വന്നിസ്സഭതന്നിലൊന്നു വിളങ്ങണം. ൨൰
കിള്ളിക്കുറിശ്ശിയെന്നുള്ള പുരംതന്നി-
ലുള്ള പാരമെശ്വാലയത്തിൽ വാഴുന്നോൻ
കള്ളങ്ങളാകവെ തള്ളിപ്പുറംനീക്കി
വെള്ളത്തിരപോലെ തള്ളിപ്പരക്കണം
വള്ളീസരസ്വതി വല്ലിദീപങ്ങളും
പുള്ളിവിസൎഗ്ഗമെന്നുള്ള വാക്കുകൾക്കൊ-
രെള്ളോളമിങ്ങൊരു കുറ്റംവരാതെക-
ണ്ടുള്ളിൽസദാ തിരുവുള്ളംഭവിക്കണം
ഉള്ളൽക്കളങ്ങളിൽപാൎത്തുകൊള്ളേണമേ. ൩൰

ദോഷമായിട്ടു ചമയുന്ന വാക്കുകൾ
ദോഷമകന്നു വരുത്തുവാൻ ദുർഘടം
ശേഷമുള്ളാളുകൾ കേട്ടു നമ്മെക്കൊണ്ടു
ദൂഷണംകെട്ടിച്ചമയ്ക്കാനടുക്കയാൽ,
ദോഷനായുള്ളോരെനിക്കു കനക്കവേ
ദൂഷണമെന്നു മനസ്സിലുറയ്ക്കുന്നു.
ഏറെത്തുടങ്ങിയാലൊന്നും ഫലംവരാ
വാറില്ല വാക്കിനിന്നെല്ലാവരുമിനി-
ക്രൂരമുള്ളവർ മുക്കിളിയിൽത്തുടങ്ങി-
പ്പോരാതപമേറെപ്പറഞ്ഞുതുടങ്ങിയാൽ,
ആരൊരാളെങ്കിലും കോപിച്ചുവന്നിടാൽ
സഹായമില്ലെന്നുവരുമിനി നിർണ്ണയം.
പരമസാരപ്പാടിയേറ്റം ചെലുത്തിയാൽ
നെഞ്ചകത്തുള്ള ഭയം കുറഞ്ഞുപോം
ചൊല്ലുന്നകേൾക്കമിപ്പാലെന്നുറച്ചിട്ടു
പല്ലുതൊട്ടെണ്ണുവാനിപ്പൊ തുടങ്ങൊലാ,
നെല്ലും പണങ്ങളുമെന്നുറച്ചിട്ടു
കല്ലിന്മേൽ പുല്ലിലും തൂകിത്തുടങ്ങൊലാ
നല്ലോരു ബുദ്ധിമാന്മാരിക്കഥാസാര-
മെല്ലാമറിഞ്ഞു നിറഞ്ഞ സമ്മതന്നി-
ലുല്ലാസമോടേ പ്രയോഗിച്ചുകാണ്കിൽ
കല്യാണമല്ലോ കവികൾക്കു സന്തതം
അംഭോജനാളത്തിലുന്മീലിതം പൊരു-
ളുൻപത്തും പത്തുരണ്ടിൽ പെരുക്കീട്ടരു-

പഞ്ചാക്ഷരം തടിശാഖാലതാപുഷ്പ-
സഞ്ചയംതന്നിൽ മറഞ്ഞു നില്ക്കുന്ന
സന്താനവേദപ്പൊരുളുകളും വെച്ചിട്ടു
താമരസാക്ഷന്റെ മെത്തമേൽത്താഴ്ന്നു
താങ്ങിക്കിടക്കുന്നവനെപ്പുകഴുന്നു
വൻപന്റെ കൊമ്പന്റെ കൊമ്പൊന്നൊടിച്ചോന്റെ
ജ്യേഷ്ഠനെപ്പേടിച്ചു നാട്ടീന്നു പോരുന്നോന്റെ
ചാട്ടിന്റെ കൂട്ടിന്റെ കോട്ടന്തിമിപ്പുവ-
ണ്ണിക്കഴുത്തറുത്തോരു പുരുഷനെ-
ന്നുള്ളംതെളിവോടു വന്ദനം ചെയ്യുന്നേൻ.

കല്യാണശീലനാം കാർമുകിൽവർണ്ണനെ-
ക്കല്യാത്മഭാവേന വന്ദിച്ചുകൊണ്ടു ഞാൻ
കല്യാണസൌഗന്ധികാഖ്യം കഥാഭോഗ-
മുല്ലാസകാരണം ഭാരതസത്തമം.
ചൊല്ലേറുമിക്കഥാലേശം ചുരുക്കി ഞാ-
ൻ ചൊൽവാൻ തുടങ്ങുന്നു ഭാഷികാനന്ദമായ്;
കൽഹാരപുഷ്പം ഹരിച്ചോരു ഭീമന്റെ
കല്യാണവിക്രമം വർണ്ണിച്ചു ചൊല്ലുവാൻ
തെല്ലും മതിയാകയില്ല ഞാനെങ്കിലും
വല്ലതും കിഞ്ചിൽ കഥിക്കുന്നതേവരൂ;
നല്ല വിദ്വാന്മാർ പറഞ്ഞു ഫലിപ്പിച്ചു
നല്ലൊരു കീർത്തിലഭിച്ച കഥാമൃതം
കില്ലുകൂടാതെ കഥിപ്പാൻ തുടർന്നവൻ
നല്ല ദോഷച്ചാരതിനില്ല സംശയം:

എന്നുപറഞ്ഞു പരിഹസിക്കുന്നവ-
രോന്നുബോധിക്കണമിന്നു മാലോകരേ!
മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു
മന്ദാകിനീജലം കൊണ്ടുവന്നാദരാൽ
മന്നിടംതന്നിൽപരത്തി മഹാരഥൻ
തന്നുടെമുമ്പിൽ മരിച്ച പിതൃക്കളെ
ഒന്നൊഴിയാതവൻ തർപ്പിച്ചു തർപ്പിച്ചു
ധന്യരെ സ്വർഗ്ഗത്തിലാക്കിപ്പോലും നൃപൻ
അജ്ജലംതന്നിൽ ഇന്നുള്ള മഹാജനം
മജ്ജനംചെയ്യുന്നു തർപ്പണംചെയ്യുന്നു
ഗർജ്ജനംചെയ്യുന്നപോലെ മഹീതലേ
ദുർജ്ജനം നമ്മെപ്പരിഹസിച്ചെങ്കിലും
അർജ്ജുനാഗ്രജപവനതനയന്റെ പരാക്രമം
വർണ്ണിച്ചു മറ്റൊന്നു വർണ്ണിക്കയില്ല ഞാൻ.
എങ്കിലോ പണ്ടു യുധിഷ്ഠിരൻ ഭീമനും
മങ്കമാർ മൌലിയാം പാഞ്ചാലപുത്രിയും
മാദ്രീസുതന്മാരിരുവരുമൊന്നു-
മദ്രീവനാന്തേ നടക്കും ദശാന്തരേ:
ഗന്ധവാഹത്താൽ സമാഹൃതമായ സൌര-
ഗന്ധികം കണ്ടുടൻ കൌതുകാൽ പാർഷതി
ഗന്ധവാഹാത്മജൻതന്നോടു ചൊല്ലിനാൾ
ഗന്ധദീപപ്രൌഢമന്ദസഞ്ചാരിണി
"കണ്ടാലുമാശ്ചര്യപുഷ്പമെൻ വല്ലഭാ
കണ്ടാൽ മനോഹരം കാഞ്ചനാഭം ശുഭം

പണ്ടുഞാനീവണ്ണമുള്ളൊരു വസ്തുവെ-
കണ്ടറിയുന്നീല കാന്താ! ധരിക്കെടോ
തണ്ടാർമധുരസം തേടിപ്പറക്കുന്ന
വണ്ടുകളെല്ലാം മുരണ്ടു കുതൂഹലം
പൂണ്ടു വനങ്ങളിൽ പണ്ടുള്ള പുഷ്പങ്ങൾ
കൊണ്ടുള്ളൊരാസവം തേടുന്നതല്ലെന്നു
കണ്ടുടൻ വൃന്ദവുംകൊണ്ടു പുറപ്പെട്ടു
മണ്ടിവരുന്നതു കണ്ടീലയോ ഭവാൻ? ഫലം
കണ്ടീവാർകേശിമാർക്കുണ്ടാം മഹാഗ്രഹം
കൊണ്ടല്ലൊഞാനിതുകൊണ്ടു പറയുന്നു
രണ്ടുഭാവം നിനക്കുണ്ടാകവേണ്ടെടോ!
രണ്ടുനാലെങ്കിലും കൊണ്ടുവന്നീടണം
ഉണ്ടുകനിവെങ്കിൽ വേണ്ടുവോളം മതി;
കണ്ടിതംകൂടാതെ മണ്ടിഗ്ഗമിച്ചിവ
കൊണ്ടുവരാനിനക്കുണ്ടു പരാക്രമം.
കണ്ടശൈലങ്ങളും കണ്ടവൃക്ഷങ്ങളും
കണ്ടകക്ഷുദ്രവും കണ്ടാലുള്ള ശര-
ക്കൊണ്ടുതകർത്തു തിമിർത്തു ഗമിപ്പതിൽ ഫലും
വേണ്ടുംബലം നിനക്കുണ്ടെന്നു നിർണ്ണയം.
പണ്ടെടോ! ഹിങ്കാരംകൊണ്ടു ഹിഡിംബന്റെ
കണ്ഠംപിടിച്ചുടൻ കണ്ടിച്ചെറിഞ്ഞതും
ഉണ്ടിച്ചുവന്നൊരു കിമ്മീരനെബ്ഭവാ-
നണ്ടിച്ചുവെന്നല്ല ഞെണ്ടിപ്പിളന്നതും
കണ്ഠതാപമെന്യേ ബകനെ വധിച്ചതും
കണ്ടുകേട്ടുള്ളിലുറപ്പുണ്ടെനിക്കെടോ!

ഉത്തരാശാമുഖം തന്നിൽ നിന്നെത്രയും
ഉത്തമമായൊരു സൌരഭ്യമിങ്ങനെ
സന്തതം വന്നു സുഖിപ്പിക്കുമെങ്കിലും
സന്താപവാനല്ലോ സമീരണനോ! ഭവാൻ?
ഇത്തരം പുഷ്പങ്ങളെങ്ങാനുമുണ്ടെന്നു
ചിത്തംഗതിയിലിതിന്നുണ്ടു വിസ്മയം
അത്രയെന്നാലുമറിക ഭവാനെന്നി-
ലത്ര നിന്നാലും ശമിപ്പുലുമാദരാൽ:
എത്രയും മോഹം നമുക്കതിനെന്നു നീ
പാത്രമെന്നുള്ളതും സന്ദേഹമില്ലഹോ!
പെണ്ണിന്റെ മൊഴികേട്ടു പാരിപ്പുറപ്പെട്ട
പൊണ്ണൻ മഹാദോഷനല്ലോ! മഹാജനം
ഖണ്ഡിച്ചുരപ്പാൻ വശമില്ലാത്തതാൽ
ഭണ്ഡിക്കുമാറായിവന്നു വൃഥാഫലം.
ഇത്യാദി നമ്മെ ദുഷിക്കും മഹാലോക-
രത്യാഗ്രഹംമൂലമെന്നു ശങ്കിച്ചു നീ
ചിത്തെ വിചാരിച്ചു നില്ക്കേണ്ട വല്ലഭാ!
പഥ്യമില്ലെങ്കിൽ പറഞ്ഞതുമില്ലഞാൻ.
ധർമ്മാടവീവാസിയാകുന്ന രാഘവൻ
തന്മാനിനീവാക്കുകേട്ടു മോഹിക്കയാൽ
പൊന്മാനിനെപ്പിടിപ്പാനായ്പുറപ്പെട്ടു
തന്മായകൊണ്ടുഴന്നോടി വാഴുംവിധൌ
വൈദേഹിയെക്കട്ടുകൊണ്ടുപോയീടിനാൻ
വൈദേശിക വ്യാജസന്യാസി രാവണൻ

വാമാക്ഷിവാക്യംപ്രമാണിക്ക കാരണം
രാമാദികൾക്കു ബലംപിണഞ്ഞുപോൽ,
എന്നതുകൊണ്ടു പറഞ്ഞിതു നല്ലതോ!
എന്നുടെ ചൊൽകേട്ടബലം ഭവിക്കൊല്ലാ.
തന്നുടെബുദ്ധ്യാ വിചാരിച്ചുറച്ചതു ഫലം
നുണ്ടെങ്കിലിങ്ങനെ വേണമെന്നാഗ്രഹം."

ദ്രുപദനന്ദിനി തന്റെ വചനമിങ്ങനെകേട്ടു
നൃപതിമാരുതിവീരൻ ചിരിച്ചുകൊണ്ടുരചെയ്തു;
"ചപലസ്ത്രീകളെപ്പോലെ കഥിക്കുന്നതെന്തേബാലേ!
സകലംനിന്നുടെകാര്യം സപദി സംഭവിച്ചീടും
ശുകവാണീമണേ! നിന്റെ ഹിതമെന്തെങ്കിലുംചെയ്യാൻ
സുകരം മാരുതിക്കിന്നു ധരിക്ക നീ മഹാഭാഗേ!
ധരണീസപ്തപാതാളപ്രദേശങ്ങൾ മുഴുവൻ ഞാൻ
തിരഞ്ഞു കാഞ്ചനപ്പൂവും വിരഞ്ഞുകൊണ്ടുപോരുമ്പോൾ
സുരന്മാർ ദാനവന്മാരും നരന്മാർ പന്നഗന്മാരും
ചരന്മാർ ചാരണന്മാരും പരന്മാർ പാർത്ഥിവന്മാരും
കടുക്കും കോപവേഗത്തോടെതിർത്തടുക്കും നേരമേ പാഞ്ഞ—
ങ്ങടുക്കുംഞാൻ ഗളക്കുത്തിലെടുക്കും സംഗരേ നല്ല
മിടുക്കും വീര്യശൌര്യങ്ങൾ നടിക്കും കശ്മലന്മാർക്കി— ഫവ്വം
ട്ടിടിക്കും കൈകളുംകാലുമൊടിക്കും ദേഹമെപ്പേരും
പൊടിക്കും ഭൂമിയിലുള്ള പൊടിക്കും പാത്രമാക്കുംഞാൻ
ഇടിക്കും മുഷ്ടികൾകൊണ്ടുപിടിക്കും മർദ്ദനംചെയ്യും
മടിക്കും താഡനംചെയ്യും മുടിക്കും വൈരിവൃന്ദത്തെ
കടിക്കും പാമ്പിനെപ്പോലെ കടക്കും മന്ദിരംതന്നിൽ

കിടക്കം വിത്തവും വാരിക്കൊട്ടക്കം വിത്തവുമെല്ലാം
അടക്കം സ്ഥാനമാനങ്ങളുടക്കമെന്നിയേ വിശ്ര-
മടക്കം ഭീമസേനൻഞാൻ നടക്കമിങ്ങിതാ പൊറു-
മടക്കം മാരുതിക്കില്ല മടവാർമൌലികേ ബാലേ!
വടക്കേദിക്കിനെ നോക്കിനടക്കം പർവ്വതമാറു
കടക്കം നമ്മുടെ മാർഗ്ഗം മുടക്കം വൈരികളെല്ലാം
കിടക്കം കാലഗേഹത്തിൽ കിടക്കം കുംഭീപാകത്തിൽ
പൊട്ടക്കണ്ണാറ്റിൻകാര്യം ലഭിച്ചുപോമവൻ ഭീമൻ."

ഇത്ഥംപറഞ്ഞു ഗദയുംവഹിച്ചുകൊ-
ണ്ടുത്ഥാനവുംചെയ്തു ഗന്ധവാഹാത്മജൻ
ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹങ്കാരഗംഭീരപൂരുഷൻ
അഗ്രഭാഗേ രണ്ടു പന്തിനിരക്കവേ
അഗ്രഹാരംകണ്ടു കൌതുകം പൂണ്ടവൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൗഢരാം
വിപ്രലോകാഗ്രേസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വൃകോദരൻ
വ്യഗ്രതാഹീനം നടന്നുതുടങ്ങിനാൻ
ഉഗ്രമാം കാനനംതന്നിലകംപുക്ക
ദുർഗ്രഹക്രൂരധീരാകാരപൂരുഷൻ
നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നൊരു
വൃക്ഷങ്ങൾ കണ്ടവൻ വിസ്മയിച്ചീടിനാൻ
ലക്ഷ്യകോട്യർബ്ബുദം ധൂളീപരാർദ്ധവും
ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ

താലം തമാലവും നക്തമാലങ്ങളും
സാലം രസാലവും ഹിന്താലജാലവും
അഞ്ജനകേസരം നീലംപലാശവും
സർജ്ജരം ഖർജ്ജൂരകാരസ്കരങ്ങളും
ചൂതം പനസവും ചെമ്പികാരചെമ്പകം
മാതുലുംഗങ്ങളും മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളുദ്രുമങ്ങളും
പിന്നെപ്പൂകമുങ്ങൾ പൂപ്പാതിരികളും
അശ്വത്ഥജാലം കപിത്ഥദ്രുമങ്ങളും
ശേഷങ്ങളായുള്ള പേരാൽ സമൂഹവും
ഈറ്റിയും തേക്കും തിലകദ്രുമങ്ങളും
ചോട്ടിൽപ്പതിക്കും ചുഴലിവൃക്ഷങ്ങളും
അത്തിയുമിത്തിയും പിന്നെപ്പുരത്തിയും
പൂത്തഖണ്ഡതീക്ഷ്ണമാലാജാലങ്ങളും
മന്ദാരകുന്ദകരണ്ഡഷണ്ഡങ്ങളും
കന്ദരാളങ്ങളും കാട്ടുപുഷ്പങ്ങളും
തിന്ത്രിണീവൃക്ഷങ്ങൾ വംശദ്രുമങ്ങളും
ലന്തവൃക്ഷങ്ങളും ജംബൂകദംബവും
ജംബീരവൃക്ഷവും ശിശുദ്രുമങ്ങളും
തുംബീലതകളും താംബൂലിക്കൂട്ടവും
ഉണ്ടാനികാഞ്ഞവും മല്ലികാവല്ലിയും
മുഞ്ഞവല്ലികളും മാലതീജാലവും
ഇപ്രകാരം പുഷ്പവല്ലീതൃണങ്ങളാൽ
തൽപ്രദേശം മനോമോഹനം വനാന്തരം

ക്ഷിപ്രം പ്രവേശിച്ചു ഭീമസേനൻ മുദാ
തൽപ്രദേശംകണ്ടു സന്തുഷ്ടമാനസൻ
എട്ടുദിഗന്തങ്ങൾ പൊട്ടുമാറുച്ചത്തി-
ലട്ടഹാസാരവം പൊട്ടിച്ചിരിക്കയും.
പൊട്ടുന്ന മാറു മുട്ടും ശൈല-
ക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്കയും,
ചുറ്റാവൃക്ഷങ്ങൾ പൊട്ടിത്തകർന്നാശു
മുട്ടിപ്പതിക്കുന്ന കോലാഹലങ്ങളും
ഒട്ടല്ല തങ്ങളിൽ മുട്ടിദ്ദ്രുമശ്രേണി
കെട്ടിപ്പിണഞ്ഞാശു പൊട്ടുന്ന ഘോഷങ്ങൾ
കേട്ടുപാരം ഭയപ്പെട്ട മൃഗങ്ങളും
തെറ്റെന്നു മണ്ടിഗ്ഗമിക്കും പ്രകാരവും,
പെട്ടെന്നൊരു മരം പൊട്ടിപ്പിളർന്നാശു
മറ്റൊരു വൃക്ഷേ പതിക്കുന്നനേരത്തു
മറ്റതും ഖണ്ഡിച്ചു മറ്റതിന്മേൽ വീണു
മറ്റതും മറ്റതും മറ്റതും ഭസ്മമായ്;
മുറ്റുംമരങ്ങളിൽ ചുറ്റുന്നവല്ലികൾ
ചുറ്റും ഗദാഘാതമേറ്റുടൻ മൂലങ്ങൾ
അറ്റുമരങ്ങളിൽ ചുറ്റുംവെടിഞ്ഞാശു
ചുറ്റുംതകർന്നാശുമുറ്റും പതിക്കയും,
ഊറ്റപ്പുലികളും സിംഹഗജങ്ങളും
ചേറ്റിൽകിടക്കുന്ന പന്നിത്തടിയരും
ഏറ്റുപുറപ്പെട്ടു പാഞ്ഞുതടുക്കുംവിധൌ
കാറ്റിന്മകൻ ഗദാചക്രം തിരിക്കുന്ന

കാററുമാത്രം മെയ്യിലേററാരനേരത്തു
പാററകൾപോലെ പലായനംചെയ്യുകയും,
അത്യുന്നതം ഗന്ധമാദനപർവ്വതം ൨൩
അത്യന്തവിസ്താരമത്യുത്തമം പരം
ഉത്തുംഗശൃംഗങ്ങൾ നക്ഷത്രമാർഗ്ഗത്തി-
ലെത്തുന്നതൊട്ടല്ല പത്തുനൂറായിരം
കത്തുന്നതീക്കനൽ ജ്വാലാകലാപത്തി-
നൊത്തുള്ള രത്നപ്രകാശങ്ങളുള്ളതു
കത്തിയൊഴുകുന്ന പുണ്യാപഗാവാരിയിൽ
തത്തിക്കളിക്കുന്ന മത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കും ഗുഹകളിൽ
ചേതസി മോദാൽ കളിച്ചുവസിക്കുന്ന
വേതാളപാളിയും കാളീകൂളിയും ൨൪
ഭൂതാളിപൂതനാജാലങ്ങളും ക്വചിൽ;
പ്രേതാശരബ്രഹ്മയക്ഷഗണങ്ങളും
ഏതാനുമല്ലാതെ ലക്ഷവും കോടിയും
വാതവേഗങ്ങളാം മാനിൻകുലങ്ങളും
മാതംഗയൂഥവും സിംഹഗണങ്ങളും
വങ്കിപ്പുലികൾ വരിയൻപുലികളും
പുള്ളിപ്പുലികൾ കരിമ്പുലിക്കൂട്ടവും
വള്ളിക്കുടിലകത്തുള്ളിൽ കടന്നങ്ങു
തുള്ളിക്കളിക്കുന്ന പുള്ളിമാൻപേടകൾ
കൊള്ളിക്കൊരുങ്ങുന്ന ബാണംപ്രയോഗിച്ചു ൨൫
കൊല്ലുന്ന കാട്ടാളജാതിയെക്കാൺകയാൽ
ഉള്ളിൽ ഭയംപൂണ്ടുമണ്ടും മൃഗങ്ങളെ

തായെത്തിലെത്തിപ്പിടിച്ചു കടക്കുന്ന
വായിലാക്കിക്കൊണ്ടു പാഞ്ഞുപോകും കട-
വായും പുലികളും ചെന്നവലകളിൽ
ചാടിക്കിടന്നുഴന്നീടുന്ന നേരത്തു
പാടേമുടിപ്പാനൊരുമ്പെട്ടുറച്ചുടൻ
ഓടിവന്നീടുന്ന വേടൻ കണകൊണ്ടു
പാടനം ചെയ്തു വധിക്കും പ്രകാരവും
പേടിച്ചൊളിക്കുന്ന ചെന്നുലിക്കൂട്ടങ്ങ-
ളോടെ കലമ്പുവാനായ് വന്നടുത്തിടും
എട്ടടിമാനിനെപ്പെട്ടെന്നു കരത്തി-
ലിട്ടുകളിപ്പിച്ചു കാട്ടാളരാജന്റെ
ചാട്ടറവിക്രമംകൊണ്ടു പുകഴ്ത്തുന്ന
കാട്ടാളരാജനും കൂട്ടരുമൊക്കവെ
വേട്ടയ്ക്കുകോപ്പുകൾ കൂട്ടിപ്പുറപ്പെട്ടു
കാട്ടിൽപ്പരന്നതും കണ്ടുകൊണ്ടവൻ.
ചെമ്പിച്ചതാടിയും മീശയും കേശവും
വമ്പിച്ചകൈകളിൽ വില്ലുംശരങ്ങളും
ചെമ്പരത്തിപ്പൂക്കണക്കെ നേത്രങ്ങളു-
മമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ
അഞ്ജനപർവ്വതംപോലെ ശരീരവും
ഗുഞ്ജാഫലംകൊണ്ടു കോർത്തുള്ള മാലകൾ
കുഞ്ജരന്മാരുടെ കുംഭത്തടങ്ങളെ
ഭഞ്ജനം ചെയ്തതിൽപ്പെട്ട മുത്തുകൾ
അഞ്ജസാ കണ്ഠത്തിലിട്ടുകോർത്തങ്ങനെ
സഞ്ജാതമായുള്ള മാലാകലാപവും

മത്തക്കരികളും മായൂരപിഞ്ഛവും
മഞ്ചാടിമാലയും മാറിൽപ്പലതരം
ഉച്ചത്തിലുള്ളൊരു കണ്ഠനാദങ്ങളും
മെച്ചത്തിലുള്ളൊരു വീര്യഭാവങ്ങളും
ചെറ്റുകെട്ടിച്ചില തൊങ്ങലുംവാലു-
മിട്ടത്യന്തഘോഷമാം വേഷം ഭയങ്കരം.
കണ്ടേതമംനല്ല നായാട്ടുനായ്ക്കടെ
കണ്ഠേഘണാഘണ സംഘോഷശൃംഖല-
കൊണ്ടുമുറുക്കിപ്പിടിച്ചു പിൻഭാഗത്തു
മണ്ടിച്ചുകൊണ്ടു നടക്കുന്നിതു ചിലർ
ബാഷ്പാകരത്തുന്ന വമ്പനാം വല്ലക-
റുമ്പൻ വെള്ളച്ചനാം മുണ്ടനംനീലനാം
ചാത്തനാംകണ്ടനാം പാണൻപറമ്പനാം
ചാടിമൃഗങ്ങളെക്കടിക്കുന്ന വെള്ളുവും
തക്കത്തെപ്പിടിച്ചീടുന്ന കറമ്പനും
ദുഷ്കരമുഷ്കരനാം മുറിവാലനും
ഒക്കെയെത്തിച്ചുടൻ ഘോഷമേറ്റന്നൊരു
ശബ്ദമക്കാടകത്തൊക്കെപ്പരന്നതേ.
വാദ്യംവെടിഞ്ഞു നായാട്ടിനടക്കുന്ന
കാട്ടാളർതമ്മിൽ വിളിച്ചുപറകയും
കാട്ടിലെച്ചാഴിയത്തോട്ടുകളെ ഓടിവാ
കൂട്ടുവില്ലാനുകരംനോക്കെടോപന്നിയെ
ഹാഹഹാ! ഞാനെയ്തുപന്നിമരിച്ചും ചിലർ
പൂപൂപ്പൂ! നീയല്ലഞാനെയ്തതാണെന്നും
ഹാഹഹാ! ഹൂഹൂഹൂ! എന്നടൻതങ്ങളിൽ

ഭീമനുയരാ കലശലെന്നോവേണ്ട
ഭീമൻവഴിയ ഗദയുമെടുത്തുടൻ
ഭീമപരാക്രമി കാനനാന്തേമുദാ;
"പന്നിത്തടിയനെൻ കൺമുമ്പിൽ വന്നെങ്കി-
ലന്നേരമെൻറമിടുക്കുകാണാമെടോ
ഒന്നില്ലൊരൻപതുപന്നിത്തടിയരെ-
ക്കൊന്നീടുവാൻ മടിയില്ല നമുക്കെടോ!
വേട്ടയ്ക്കുനല്ല മിടുക്കുള്ളനമ്മുടെ
ജ്യേഷ്ഠനെൻറവകാണമിക്കാലദുർഘടായായ്
കേട്ടീലയോ നിങ്ങളിന്നെൻറ ചങ്ങാതി
കെട്ടിയ പെണ്ണിനെച്ചെന്നവർ തൊട്ടപ്പോൾ
കൂട്ടത്തിലുള്ളവർകൂടി നിരൂപിച്ചു
ജ്യേഷ്ഠനെത്തള്ളിപ്പുറത്താക്കീടിനാർ,
ചാട്ടംപിഴച്ചു കരങ്ങളിന്നൊപ്പമവൻ
കൂട്ടംപിരിഞ്ഞെങ്ങു പോയെന്നറിഞ്ഞീലാ
എന്തെങ്കിലും കാട്ടുജന്തുക്കളെക്കൊന്നു
തന്നത്താൻതിന്മാൻകൊടുക്കുന്ന നമ്മുടെ
കുന്തംമുറിഞ്ഞുപോയെന്നതു കാരണ-
മെന്തിനിവേണ്ടതെന്നറിഞ്ഞീലിന്നാളരേ!
മാനിനെക്കൊല്ലുവാൻപോലുമൊരായുധം
തോന്നിനിക്കണ്ടീല കള്ളമല്ലേതുമേ
മാനിച്ചു നിങ്ങൾ വേട്ടയ്ക്കുപോകുന്നതും
തോന്നിങ്ങനെ കണ്ടിരിക്കമാറായിതു;
കൈകളും വീശിപ്പുറപ്പെട്ടതെന്തുതാൻ?
അയ്യോ! ചുമടെടുപ്പാനല്ലപോകുന്നു

മെയ്യോട്ട നേരിട്ടടുക്കുന്ന വൻപുലി
കയ്യോങ്ങിയാലതു മാറുമോ വേടരേ?
നോക്കെടോ വേടരേ! നീയുമെന്തിങ്ങനെ
തോക്കെടാതെ പുറപ്പെട്ടു നായാട്ടിനു
തോക്കുംപണയത്തിലാക്കിയാണമ്മാവ-
നോക്കുമ്പോളീവകക്കൊക്കില്ലായുധം
കള്ളും കറപ്പുംകൊതിച്ചവൻ തൻകയ്യി-
ലുള്ളതെല്ലാം വകയാക്കി പതുക്കവേ
ള്ളംപറഞ്ഞു നടന്നെപ്പൊഴും കഷ്ടം
കൊള്ളുന്നപോലെത്ര ചെയ്യാമിണങ്ങളേ!
തള്ളയ്ക്കുമങ്ങിവൻ പിള്ളയ്ക്കുമങ്ങിവൻ
പള്ളയ്ക്കരിക്കഞ്ഞിപോലുമില്ലാതെയായ്
കായ്കനിതിന്നു വെള്ളംകുടിച്ചിങ്ങിനെ
ചാകാതെകണ്ടു പൊറുക്കുന്നു ഞങ്ങളും;
ആകാത്തനാളിൽപിറന്നതാം കാണിക്ക
പോകാത്തതല്ലയോ കഷ്ടമെൻവേടരേ?"
മറ്റൊരുവേടൻ പറഞ്ഞാനതുതന്റെ
കുറ്റമല്ലുണ്ണിമേ കേട്ടുകൊണ്ടീടുക
കൊറ്റിനില്ലാത്തവൻകോപ്പു മോഹിക്കുമോ?
പറ്റിനില്ലാത്തവൻ പാൽകുടിച്ചീടുമോ?
വീട്ടിലുണ്ടെങ്കിൽ വിശന്നു ചോറുംകെട്ടി-
ക്കൂട്ടിലുംകിട്ടാ ദരിദ്രനെന്നോർക്കണം;
കാട്ടിൽകിടന്നു പൊറുക്കുന്ന നമ്മളും
വീട്ടിലിരുന്നു നടക്കുന്നതേ ഉണ്ണം;

നെല്ലും പണങ്ങളും നല്ല ഗൃഹങ്ങളും
തെല്ലുംകുറവില്ല നാട്ടുവാണീടിനാൽ
കല്ലുംമരങ്ങളും പുല്ലും പുഴുക്കളു-
മല്ലാതെയില്ലെടോ കാട്ടുവാണീടിനാൽ
കൊല്ലും മൃഗങ്ങടെ വായില്പിറന്നനാ-
മെല്ലാവരും വളരുന്നതു വിസ്മയം!
ചൊല്ലുന്നതപ്പൊഴേ കേൾക്കാത്ത ഭൃത്യരെ
തല്ലുന്ന കാരിയക്കാരനെപ്പേടിച്ചു
കല്ലുപേറിത്തലക്കുത്തും പിടിപെട്ടു
ചെല്ലുന്നനേരത്തു കാട്ടാളമന്നവൻ
നല്ലൊരുവാക്കു പറകയില്ലെന്നല്ല
വല്ലാത്ത വല്ലുശ്ശ്യയുണ്ടാക്കുമപ്പൊഴേ
കൊള്ളിവാക്കല്ലാതെ ചൊൽകയുമില്ലവൻ
കൊള്ളാമിതിപ്പുറമുണ്ടൊരു സങ്കടം
ഉള്ളിയും മഞ്ഞളും പൂശിച്ചമഞ്ഞങ്ങു
വള്ളിക്കുടിലകത്തുള്ളിൽ കിടക്കുന്ന
കാട്ടാളനാരി കല്പിക്കുന്ന കല്പന
കേട്ടെന്നിയേ ചോറുകിട്ടാ നമുക്കെടോ!
ചേട്ടകൾക്കൊട്ടും വെടിപ്പില്ലവരുടെ.
കൂട്ടത്തിലൊന്നില്ല നന്നെന്നു ചൊല്ലുവാൻ
കാട്ടാളനാരിയെക്കണ്ടാൽ കളിക്കണം
കേട്ടാൽക്കലമ്പുമേ വേടക്കു തമ്പുരാൻ
വേട്ടാളുടെ ശീലമായവർക്കും വരും
വേട്ടാളരെപ്പോലെ തൻനിറമാക്കുവാൻ

കാട്ടാളരെപ്പോലെ മററാരുമില്ലെന്നു
കേട്ടാളികൾക്കൊക്കെ ബോധംവരും ദൃഢം
അച്ഛികൾ മാസ്യപ്രവൃത്തിചെയ്യുന്നവൻ
കൊച്ചിക്കുപോയങ്ങു തൊപ്പിയിട്ടീടണം
ഉച്ചസ്ഥമന്തിക്കുമത്രമാത്രം കഞ്ഞി
വെച്ചുകടിച്ചു പൊറുത്തുകൊള്ളാമിനി
പച്ചമാംസംതിന്നുതന്നെ വളൎന്നവൻ
മെച്ചമേറുമ്പുളിശ്ശേരി കൊതിക്കുമോ;
പച്ചടിച്ചാറും പരിപ്പും പണിപ്പെട്ടു
വച്ചചമച്ചോരു ചക്കപ്രഥമനും
പഞ്ചസാരപ്പൊടി പാലും ഇളങ്ങളും
പഞ്ചാമൃതം നല്ല ശൎക്കരപ്പായസം
ഇഞ്ചിനാരങ്ങാക്കറികളുമെന്നിവ
കിഞ്ചിൽക്കൊതിക്കുമോ മാംസം ഭുജിപ്പവൻ;
മാംസത്തിലെത്തി പ്രധാനൻ കടിക്കുന്ന
ഭൂസുരന്മാരെജ്ജയിക്കുമൊരുവക
മാംസത്തിലാഗ്രഹമുള്ള പരിഷക്കു
മാംസത്തിലന്നമില്ലെങ്കിലും കിംഫലം?
പന്നിയിറച്ചിക്കു തുല്യമായിട്ടുമ-
റെറാന്നില്ല മാംസത്തിലെന്നു ബോധിക്കണം
എന്നിങ്ങനെ പരാധീനം പറഞ്ഞങ്ങു
നിന്നീടിനാലങ്ങു ചെണ്ടകൊട്ടും സഖേ!
ഒന്നിച്ചു നായാട്ടിനായിപ്പുറപ്പെട്ടു
ചെന്നങ്ങു കാട്ടിൽക്കകേറിക്കണകൊണ്ടു

പന്നിത്തടിയരെക്കൊന്നു കറവുക-
ളൊന്നുംകുറയാതെ കൊണ്ടുവന്നു കണ്ടിച്ചു
നന്നായിവെച്ചു ഭുജിച്ചുകൊണ്ടീടുവാൻ
വന്നാലുപേക്ഷിക്ക നന്നല്ലിണങ്ങരേ!
എന്നിങ്ങനെ വാക്കുഘോഷിച്ചു കാനനേ
ചെന്നു നിറഞ്ഞിതു കാട്ടാളവൃന്ദവും
ഇത്തരം വേടരും നായാട്ടുവൃന്ദവു-
മെത്തിനിറഞ്ഞൊരു ഘോഷം വനാന്തരേ.

കണ്ഠികളുടെ കണ്ഠതടങ്ങളിലമ്പുകളമ്പതുലക്ഷം
ജൃംഭിതമഥവനചരരനവധിയമ്പൊടു ഭീമസമക്ഷം
മാരികളൊടു സദൃശമെടുത്തു തകൎത്തുതിമിൎത്തുതുടങ്ങി
മാരുതന്റെ സുതനതുകണ്ടു രസിച്ചുതുടങ്ങി
ആനകൾമറിമാനുകളൊരുവകപന്നികളെ-
[ന്നിവയെല്ലാം
കാനനഭുവികരടികുലം ബഹുമഹിഷന്മാരുടെപടലം
മാനസഭയമധികമിയന്നു നടന്നുതുടങ്ങി
മാനമൊടേ സിംഹംകടുവാ കലപുലികലബലമഖിലം
വലയിൽചിലർ ചാടിവലഞ്ഞഥ പലവക പുലി
[പന്നികളും
തലയിൽചിലർ തച്ചുതറച്ചുവിറച്ചുതിരിച്ചുതുടങ്ങി
കലഹിച്ചഥ ഝടിതിയടുത്തുകടിച്ചുപൊളിച്ചുതുടങ്ങി
കലമാനുകൾപിടികളെവിട്ടോടിയൊളിച്ചുതുടങ്ങി
പോത്തുകൾവന്നൊരുവകവനഭുവിക്രൂരത്തൊരു
[കൊമ്പിന്മീതെ

*കോൎത്തുടനേഝടിതിനടന്നതുപാൎത്തുഭയപ്പെട്ടൊരുവൻ
വീൎത്തുവിയൎത്തോടിച്ചെന്നൊരുകണ്ടുകിണററിൽച്ചാടി
പേൎത്തുമരിക്കാതെ മരിച്ചുതനിച്ചുപെരുതൊരു
[ഭോഷൻ
വട്ടവായൊരുനായർപതുക്കെപ്പട്ടയിലൊളിച്ചോടി-
[ച്ചെന്നഥ
കട്ടവായിൻവായിൽപുക്കതുകണ്ടൊരുകന്തക്കാരൻ
കട്ടതാകിനകോപംപൂണ്ടഥ മീശതെരുമ്പിച്ചുടനേ
വിട്ടഭോഷൻപാഞ്ഞുതിരിച്ചിതുതന്നുടെ ഭവനംനോക്കി
വരിയൻപുലിവലയിൽപെട്ടഥവലയുന്നതുകണ്ടുടനേ
പരിചൊടുനിജപെൺപുലിചെന്നു കടിച്ചു
[പൊളിച്ചിതു വലയും
വലയുംകെട്ടിപ്പാൎന്നവനുടെതലയുംകൊണ്ടതിവേഗം
മലയുടെഗുഹതന്നിൽപുക്കിതുപെൺപുലി
[വൻപുലിയോടും
ഇടിരവമിടയുംപെടി ചടചടവെടിയും
അടവിയിലിടതിങ്ങിന കിടുകിട നടയും
പട്ടതരവടികൊണ്ടുടനടവുകളിടചേൎന്നൊരു
[തടവുകൾ വടിവും
തരുക്കളിൽമൃഗക്കൂട്ടങ്ങളുടെപലതരമോട്ടങ്ങളവരുടെ
[ചാട്ടങ്ങളൊരുവക
കേട്ടാൽപൊറുക്കരുതൊരുവകകൂട്ടങ്ങളുടെ പല
[വിളയാട്ടം

ഉലകുകളെട്ടുംപെട്ടതരമിഹഞെട്ടുംപടിപടയമിരട്ടും
ഇത്തരമതിഭീഷണമാകിന ഘോഷം
സത്വരമതുകണ്ടുരസിച്ചതിതോഷാൽ
ഉത്തമമതിയാകിന മാരുതപുത്രൻ ൪൧
ഉത്തമഗിരികേറിനടന്നു പവിത്രൻ.

കായാംപൂമലർക്കളിലായാസം വളർക്കുന്ന
കായാ!കാർമുകിൽവർണ്ണാമായാമാനുഷകൃഷ്ണാ!
പായാസ്സുചമനിശംപാല്പായസപ്രിയഗോപ!
ജായാപുത്രമിത്രങ്ങളായ സാഗരംനോക്കി-
പ്പായാതെമനക്കാമ്പേ പോയാലും, ശ്രീഗംഗാ-
തോയത്തിൽകുളിച്ചാലും, മായകർമ്മംകുറച്ചാലും
കായാദികളിൽസ്നേഹിച്ചായാസം വരുത്താതെ
തോയജനയനന്റെ കായത്തെസ്മരിച്ചാലും,
ആമെങ്കിൽമുകുന്ദന്റെ നാമങ്ങൾജപിച്ചാലും,
നാമെന്നുള്ളൊരുഭാവം മാമകംയോഗ്യമല്ലേ ൪൨
കാമിനീമണിമാരെക്കാമിച്ചു വലയാതെ
സ്വാമിതൻപാദാംഭോജം സാമോദം ഭജിച്ചാലും!
ഭീമന്റെകഥാശേഷം ശ്രീമൻകേട്ടുകൊണ്ടാലും
ധീമാന്മാർക്കതുമൂലം ക്ഷേമം സംഭവിച്ചീടും.

കല്ലുംമരങ്ങളും തല്ലിത്തകർത്തുകൊ-
ണ്ടുല്ലാസമോടങ്ങു ചെല്ലുന്നനേരത്തു
വല്ലീഗൃഹങ്ങളിൽ സല്ലീലയാടുന്ന
നല്ലോരു ഗന്ധർവ്വമല്ലാക്ഷിമാരുടെ
സല്ലാപസാരസ്യ ഹല്ലോഹലങ്ങളാൽ

കല്ലോലവിഭ്രമംവെല്ലുന്ന കൺമുന-
ത്തെല്ലിൻെറ ഭംഗിയും ചില്ലിവില്ലാട്ടവും
മല്ലായുധൻ തഴയ്ക്കുല്ലസൽകുന്ന
ധമ്മില്ലവും ചന്ദ്രനെവെല്ലും മുഖാബ്ജവും
മല്ലികാമൊട്ടിനെത്തള്ളിയോടിക്കുന്ന
പല്ലിൻെറ ശോഭയും നല്ലോരധരവും
ജംഭാരിതന്നുടെ കുംഭിപ്രവരൻെറ
കുംഭതടത്തിൻെറ ഡംഭംകുറയ്ക്കുന്ന
സംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടു
സംഭാവന ചെയ്തു ഗംഭീരനായുള്ള
ജംഭാരിപുത്രൻെറ മുമ്പിൽപിറന്നവൻ
വമ്പൻവൃകോദരൻ കാചിട്ടുനോക്കിനാൻ
പന്തണിക്കൊങ്കമാർ പന്തി നിരക്കവേ
പന്താടിക്കുന്നതും ചിന്തുപാടുന്നതും
അന്തികേ കണ്ടോരു കുന്തീകുമാരകൻ
സന്തുഷ്ടനായ്നിന്നു തെല്ലുനേരം മുദാ
പന്നഗസ്ത്രീകളുമപ്സരസ്ത്രീകളും
പിന്നെസ്സുരസ്ത്രീസമൂഹവും കുത്രചിൽ;
വിദ്യാധരികളുമന്യത്ര കുത്രചിൽ;
സിദ്ധനാരികളും ചാരണസ്ത്രീകളും
വീണാപ്രയോഗങ്ങൾ വേണുനാദങ്ങളും
ചേണാർന്ന ഗീതഗാനങ്ങളും കുത്രചിൽ;
ചെമ്പട തോടി വരാടികളിത്തര-
മമ്പോടനേകം പ്രയോഗങ്ങളിങ്ങനെ

പാട്ടുംകളികളും പവ്വതാന്തേ മുദാ
കേട്ടും വിലോകനംചെയ്തും ഗമിക്കുന്ന
ഭീമസേനൻ ഗന്ധമാദനാധിത്യകാ
ഭൂമിതന്നിൽത്തദാ നോക്കുംദശാന്തരേ
ശ്യാമളംനല്ല കദളീമഹാവനം
കോമളശ്രീപൂൎണ്ണമാശുകണ്ടീടിനാൻ;
രാമദാസൻ മഹാവീരൻ കപീശ്വരൻ
ശ്രീമഹാദേവൻെറ ബീജേന ജാതനാം
ശ്രീഹനുമാൻമുദാ വാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശം മനോഹരം.
പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽനന്നായ് പഴുത്ത പഴങ്ങളും
ഉച്ചത്തിലങ്ങനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോൎത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചതിതെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നിൽക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽത്തിങ്ങിവിങ്ങിത്തദാ
ബാലാനിലൻവന്നു തട്ടുന്നനേരത്തു
കോലാഹലം നൃത്തമാടും ദലങ്ങളും
ആലോകനംചെയ്തു വിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ;

താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടി മഹീതലം
പാഴററ പട്ടു വിരിച്ചകണക്കിനെ
വാഴയ്ക്കുചുററും പ്രകാശമുണ്ടപ്പൊഴും
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നു നടക്കുന്ന
പക്ഷികൾ വന്നിപ്പഴുത്താപഴങ്ങളെ
ഭക്ഷിക്കമാറില്ല പേടികൊണ്ടാരുമേ
രക്ഷിച്ചുപോരുന്നതാരിവനാമെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങീ വൃകോദരൻ.

അതുകണ്ടു ഹനുമാനതുലം പ്രീതികൈക്കൊണ്ടു
മതിമാൻ മാരുതിതന്റെ മതികൊണ്ടു നിരൂപിച്ചു
"മതിമുഖിമണിതന്റെ മതിമോദം വളർത്തുവാൻ
അതിവീരനിവൻ ഭീമനതിവേഗം ഗമിക്കുന്നു;
മനുജന്താനിവനെന്റെയനുജൻ മാരുതപുത്രൻ
ദനുജന്മാൎക്കൊരു കാലൻ മനുജാതൻ ക്ഷിതിതന്നിൽ
മരുത്തിനുപിറന്നോരു കരുത്തുള്ള സഹജന്റെ
കരത്തിന്റെ ബലമിന്നു തരത്തിലങ്ങറിയേണം,
അടുത്താശു ഗമിക്കാതെ തടുത്തുനിർത്തുവാൻ കിഞ്ചിൽ
പടുതപത്തെ ശമിപ്പിച്ചാൽ കൊടുക്കാം മാൎഗ്ഗവും [പിന്നെ"
മനംകൊണ്ടിങ്ങനെ ചിന്തിച്ചനങ്ങാതങ്ങൊരു മൂത-
കുരങ്ങിന്റെവടിവായിച്ചമഞ്ഞു കൈകളുംകാലും
കുഴഞ്ഞുവാലുമക്കാലും മെലിഞ്ഞ കൈകളെക്കൊണ്ടു

ച്ചൊറിഞ്ഞു രോമക്കൂപ്പങ്ങളൊഴിഞ്ഞു മേനിയുംചൊക്കി-
ച്ചുളിഞ്ഞു കണ്ണിന കാഴ്ച കുറഞ്ഞു പീളയുംവന്ന
നിറഞ്ഞുതാൻ വഴിയിൽചെന്നൊറച്ചു നേത്രവുംചിമ്മി-
ശ്ശയിച്ചു മൂന്നലോകങ്ങളുംജയിച്ചുള്ള മഹാവീരൻ.

തുമ്പിക്കരംകൊണ്ടുമുമ്പിൽ പലപല
വമ്പിച്ചവന്മരക്കൊമ്പുംപിടിച്ചൊടി-
ച്ചുമ്പോടടുക്കുന്ന വമ്പൻകലയാന-
ക്കൊമ്പന്റെ കൂറ്റുള്ള കൊമ്പുരണ്ടുംപിടി-
ച്ചൻപതുചുററുകളിമ്പംകലൎന്നാശു
മുമ്പിൽകളിപ്പിച്ച വമ്പൻ വൃകോദരൻ
കാട്ടുംതകൎത്തുകൊണ്ടോട്ടംമൃഗങ്ങളെ-
ച്ചാടിക്കടിച്ചിഴച്ചോടിയടുക്കുന്ന
കണ്ഠീരവങ്ങടെകണ്ഠേ കരംകൊണ്ടു
കണ്ഠേതരംകോൎത്തു മണ്ടിച്ചുമങ്ങിനെ
കെല്പോടുനല്ല കദളീവനം തന്നി-
ലുൾപ്പൂക്കവേഗം നടന്നുതുടങ്ങിനാൻ;
ഉന്നതനാകുന്ന ഭീമസേനൻതന്റെ
പദ്ധതിതന്നിൽ മുടക്കിക്കിടക്കുന്ന
വൃദ്ധനായോരു വലീമുഖനെക്കണ്ടു
ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ;
"നോക്കെടാ നമ്മുടെ മാൎഗ്ഗേകിടക്കുന്ന
മക്കടാ! നീയങ്ങുമാറിക്കിടാ ശഠാ!

ദുർഘടസ്ഥാനത്തുവന്നു ശയിപ്പാൻ നി-
ന്നെക്കൊടാതൊന്നുവാനരനെന്തെടാ സംഗതി
നാട്ടിൽപ്രഭുക്കളെക്കണ്ടാലറിയാത്ത
കാട്ടിൽക്കിടക്കുന്ന മൂളിക്കുരങ്ങനീ;
ഒട്ടുംവകതിരിവില്ലാത്ത വല്ലാത്ത
കൂട്ടത്തിൽവന്നുപിറന്നു വളർന്നുനീ
ചാട്ടത്തിൽനിന്നുപിഴച്ചുപോയോനിന്റെ
കൂട്ടത്തിൽ മററാരുമില്ലാത്തതെന്തെടോ?
പെട്ടെന്നെഴുന്നേററുപോകാഞ്ഞാലാപത്തു
പെട്ടീടുമെന്നു ധരിക്ക നീ വാനരാ!
ഇത്തരം ഭീമന്റെ ഭർത്സനംകേട്ടു
വൃദ്ധൻ ചിരിച്ചുപറഞ്ഞു പതുക്കവേ:
“ഏററംകയർത്തു പറയുന്നതെന്തു നീ!
ഏററുമാറാനിനിക്കെളുതല്ല.
മററാരുമാർഗ്ഗമായ് പൊയ്ക്കൊള്ളാമല്ലോ ഭവാൻ
കററമില്ലിക്കരഞ്ഞച്ചനെക്കൊണ്ടെടോ!
കണ്ണുംതിരിയാ ശരീരം വിറയ്ക്കുന്നു
ബന്ധംപലതുണ്ടു പൊള്ളല്ല കണ്ടുകൊൾ?
കയ്യിനും കാലിനും ശക്തിയില്ലാതെയായ്
മെയ്യും തളരുന്നു പൊള്ളല്ല മാനുഷാ!
അയ്യോ! പരമാർത്ഥമെല്ലാം ഗ്രഹിയാതെ
നീയെന്തുകാര്യം തുടങ്ങുന്നു പൂരുഷ!
പാരംവലഞ്ഞു കിടക്കുന്നവർകളോ-
ടാരുമീവണ്ണം കലമ്പുമാറില്ലെടോ!

നേർവഴിവിട്ടു ഞണ്ടുചുവടങ്ങോട്ടു
മാറിയാലെന്തുവൈഷമ്യംനിനക്കെടോ!"
മാരുതിവൃദ്ധന്റെ വാക്കുകൾകേട്ടുടൻ
മാരുതിഭീമൻ കയർത്തുചൊല്ലീടിനാൻ
"ആരെന്നറിഞ്ഞു പറഞ്ഞു നീ വാനരാ
പാരം മുഴക്കുന്നു ധിക്കാരസാഹസം
പൂരുവംശത്തിൽ പിറന്നു വളർന്നൊരു
പൂരുഷശ്രേഷ്ഠൻ വൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേ നിനക്കെടോ?
ധീരനാമദ്ദേഹമിദ്ദേഹമോർക്ക നീ
നേരായമാർഗ്ഗം വെടിഞ്ഞുനടക്കയി-
ല്ലാരോടുമിജ്ജനം തോൽക്കയുമില്ലെടോ!
മാറിനില്ലെന്നുപറയുന്ന മൂഢന്റെ
മാറിൽപ്പതിക്കും ഗദാഗ്രമതോർക്കണം
ഏറെപ്പറയാതെഴുന്നേറ്റു ദൂരത്തു
മാറിക്കിടക്കനീ മർക്കടപ്രാകൃത!
സജ്ജനാചാരം പിടിപെടാത്തുള്ളൊരു
ദുർജ്ജനം നമ്മെ ദൂഷിപ്പാനൊരുമ്പെട്ടു
ലജ്ജകൂടാതെ വഴിമുടക്കീടിനാ-
ലർജ്ജുനജ്യേഷ്ഠൻ സഹിക്കയില്ലുമേ;
ധർമ്മപ്രകാരം ഗ്രഹിയാത്ത നിന്നോടു
ധർമ്മംപറവാൻ നമുക്കെന്തു സംഗതി?
ധർമ്മപുത്രാനുജൻ ധർമ്മം വെടിഞ്ഞൊരു
കർമ്മങ്ങൾചെയ്കയില്ലെന്നു ബോധിക്കണം."

എന്നുള്ള വാക്കുകൾകേട്ടു ചിരിച്ചുകൊ-
ണ്ടൊന്നുരചെയ്തു ഹനൂമാനുമിങ്ങനെ:
"നന്നെടോ! ഭീമാ, നയജ്ഞൻ ഭവാനിന്നു
ചൊന്നവാക്കെല്ലാം കണക്കിന്നുകൂട്ടമോ?
ധർമ്മജൻ മുമ്പായധാർമ്മികന്മാർ നിങ്ങൾ
ധർമ്മമല്ലാതൊന്നും ചെയ്യുകയില്ലയോ?
പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തി പിടിപെട്ടഹോ നിങ്ങ-
ളഞ്ചുപേരുംചെന്നു കൈയ്യുംപിടിച്ചുകൊ-
ണ്ടഞ്ചാതെ വേളികഴിച്ചെന്നുകേട്ടു ഞാൻ.
അഞ്ചെങ്കിലഞ്ചും കണക്കെന്നവർക്കൊരു
ചാഞ്ചല്യവുമില്ല തെല്ലുപോലും നിങ്ങ-
ളഞ്ചുജനത്തെയും കൺമുനത്തല്ലിനാൽ
വഞ്ചിപ്പതിന്നവർ പോരും വൃകോദരാ!
നാലഞ്ചു ഭർത്താവൊരുത്തിക്കുതാനുള്ളു
നാലുജാതിക്കും വിധിച്ചതല്ലോർക്കണം.
നാലുപേർകേട്ടാൽ നിരക്കാത്തവസ്തുവി-
വാലുള്ള വാനരന്മാർക്കും ചിതംവരാ;
ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു
ചേട്ടകൾ തന്റെ കളത്രമെന്നിങ്ങനെ
കാട്ടുന്നഗോഷ്ടികൾ കേട്ടാൽ ചിരിയാക-
മൊട്ടും ഗുണമില്ല കന്തീകമാരക!
നേരായമാർഗ്ഗംവെടിഞ്ഞു നടക്കാത്ത
വീരൻവൃകോദരൻ ഞാനെന്നു നമ്മുടെ

നേരെയണഞ്ഞുപറവാൻ മടിയില്ല
നാരായണ! ശിവ! മററുള്ളചൊൽവതു
തോററീട്ടമാറില്ല ഞങ്ങളെന്നിങ്ങനെ
കാററിൻമകൻനീ പറഞ്ഞതും വിസ്മയം!
നൂററുപേർ നിങ്ങടെ നാടും നഗരവും
കൂററുകാരെയുമടക്കിവെച്ചീലയോ?
കാററുംമഴമഞ്ഞുമേററുകൊണ്ടെപ്പൊഴും
കാട്ടിൽകിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ?
കാട്ടിക്കിടക്കുന്ന ദുർമ്മാർഗ്ഗശക്തിയാൽ
വീട്ടിൽകിടപ്പാൻ വിധിയില്ല നിങ്ങൾക്കു;
നാട്ടിൽനിന്നാട്ടു സുയോധനമന്നന–
ങ്ങാട്ടിക്കളഞ്ഞതിൽപിന്നെയൊരിക്കലും
നാട്ടിൽകടപ്പാൻ കഴിയുന്നതുമില്ല.
കാട്ടിൽസുഖമെങ്കിലായതുംകൊള്ളല്ല;
കല്ലിലും പുല്ലിലും കാലെത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കണ്ടിലും
തള്ളിയലച്ചു നടക്കുന്ന നിങ്ങടെ
ഉള്ളുകൾക്കേതും കുറവില്ല നന്നെടോ!
കള്ളത്തരംചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളെത്തൽക്ഷണം,
ഉള്ളിൽഭയംപൂണ്ടുമണ്ടുന്ന നിങ്ങളെ
തുള്ളിപ്പതിമന്നോരു പെണ്ണുംപുറപ്പെട്ടു
കണ്ടവസ്തുക്കളിൽ കാംക്ഷയുണ്ടായവൾ
കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും

ശസ്ത്രക്കൂട്ടീടുമെന്നോർത്തു ഭയപ്പെട്ട
ശങ്കിച്ചുഴന്നും മടങ്ങാതെ നിങ്ങളും.
കണനേരംതന്നെ നിന്റെ പരാക്രമ-
മുണ്ടായ് നമുക്കെന്നറിക വൃകോദര!"
ദുർഭാഷണംകേട്ടു കോപിച്ചു ഭീമനും,
"സത്ത്വാവമെല്ലാം മതിമതി വാനര,
കാഞ്ഞിരക്കായ്കളുംതിന്നു മരങ്ങളിൽ
പാഞ്ഞുനടക്കും മരഞ്ചാടിമൂഢനെ
ഭഞ്ജനംചെയ്യാൻ മടിക്കുന്നതെൻമുറവ-
മഞ്ജനാപുത്രന്റെ ജാതിയതോർക്കയാൽ
ഭീമസേനന്റെ പരാക്രമമൊന്നുമീ
ധൂമകേതു കരങ്ങളുള്ളോർ ഗ്രഹിച്ചീല
രക്ഷസ്സുകൾക്കധിപനാം ഹിഡിംബന്റെ
വക്ഷസ്സുതല്ലിപ്പിളർന്ന വൃകോദരൻ
രൂക്ഷതപൂണ്ട ബകനാമരക്കനെ
തൽക്ഷണം കാലനൂർകാട്ടിക്കൊടുത്തതും
കൊമ്പൻകൊലയാനതുമ്പിക്കരംകൊണ്ടു
വമ്പിച്ചസാലംപിളർന്ന കണക്കിനെ
ഡംഭിച്ചുവന്ന ജരാസന്ധമന്നന്റെ
ജൃംഭിച്ചവിഗ്രഹം രണ്ടായ് പിളർന്നതും
കിമ്മീരനായ നിശാചരവീരന്റെ
മർമ്മങ്ങൾതോറും ഗദകൊണ്ടടിച്ചതും
നിർമ്മൂലനംചെയ്തു താപസന്മാരുടെ
ധർമ്മസംരക്ഷണംചെയ്ത വൃകോദരൻ

ഇത്ഥം പരാക്രമപ്രൗഢനാമെന്നോടു
സിദ്ധമല്ലാതൊരു വൃദ്ധപ്ലവംഗമൻ
നിർമ്മരിയാദം ദുഷിച്ചുപറകയോ!
ദുർമ്മുഖാ! പോടാ വലീമുഖ! ദുർമ്മതേ!”
അഞ്ജനാപുത്രനതുംചെയ്തിതന്നേരം
“ഭഞ്ജനംചെയ്യാൻ മടിക്കേണ്ട നീ സഖേ!
രാക്ഷസന്മാരെക്കൊലചെയ്തു നിന്നുടെ
ഭക്ഷസന്നാഹങ്ങളിന്നെങ്ങുപോയെടോ?
ഉല്ലാസനൻപണ്ടു ദുര്യോധനോക്തമാം
ഉല്ലാസനംകൊണ്ടു മങ്ങിയന്നങ്ങിനെ
അഞ്ചുപേർനിങ്ങളും കണ്ടുനിൽക്കെത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചു തലമുടി
ചുററിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മുറവുംമേഘാജനം നോക്കിനിൽക്കവേയെ
മുററത്തുകൊണ്ടന്നു താഡിച്ചു താഡിച്ചു
തെരെറന്നുടുത്ത പുടവ വലിച്ചഴി–
ച്ചുററമില്ലാത്തുള്ളപരാധവുംചെയ്തു
കണ്ണുമിഴിച്ചങ്ങു കണ്ടുനിന്നീടുന്ന
പൊണ്ണത്തടിയനാം നിന്റെ പരാക്രമം
കാണിക്കപോയോ കഥിക്ക വൃകോദരാ?
കാശിനുപോലും വിലപിടിയാത്ത നീ
തന്നുടെമുന്നിവിട്ടന്യനാം പൂരുഷൻ
തന്നുടെപെണ്ണിന്റെ വസ്ത്രംതൊടുന്നേര–
മൊന്നുമെന്യങ്ങനെനിൽക്കയോ വേണ്ടതു?
ചെന്നവനെ പ്രഹരിക്കയോ ഉന്നം?

മിടുക്കും ശൌര്യവുമെല്ലാമൊടുക്കം നാസ്തിയാം നിന്റെ
കടുപ്പം കാട്ടിലെങ്ങാനും കിടക്കും വാനരത്തോടു
കടക്കണ്ണും ചുവത്തിക്കൊണ്ടടുക്കും വിക്രമീ പല്ലും
കടിക്കും വല്ലികൾ തല്ലിയൊടിക്കും പർവ്വതം തല്ലി- ഞെം
പ്പൊടിക്കും ചാമപങ്ങൾക്കിട്ടിടിക്കും വല്ലതും ചൊല്ലി-
ച്ചൊടിക്കുമെന്നതിനാലീമാ?
നടപ്പാൻ ശക്തിയില്ലാതെ കിടപ്പായി നമുക്കിപ്പോൾ
ചടപ്പാം വാലിതങ്ങോട്ടേക്കെടുപ്പാൻ സാദ്ധ്യമല്ലേതും
പൊടുക്കെന്നവൻ ചാടിക്കടന്നാലും നടന്നാലും
മടിക്കുന്നെന്തിനമ്മ മുടക്കുന്നില്ലഞാൻ മാറ്റും”
പറഞ്ഞു ഭീമനും “നീയിപ്പറഞ്ഞോരു വാക്കുകളെല്ലാം
കുറഞ്ഞോരു കുരങ്ങുകളോർ പറഞ്ഞാകിലുചിതമാം
മുനീന്ദ്രന്മാർ പലവട്ടമധിക്ഷേപങ്ങൾ ചെയ്താലും
വിധിപ്പാനുചിതം പോരാ വധിച്ചാലുമുചിതം പോരാ.

കുരങ്ങൻ മറ്റൊരുത്തൻ വന്നെതിർക്കിൽ കര [ങ്ങളെക്കൊ-
ണ്ടടിച്ചു കൈപിടിച്ചു കാട്ടിലേക്കാക്കി ഗമിക്കും ഞാൻ
അതുമെല്ലാമിരിക്കട്ടെ ഫലമില്ലാതിരിക്കാറായ്കി- [ടക്കുന്ന മരഞ്ചാടിക്കിഴവനെ
മരുത്തിന്റെ മകൻ വന്നു മരിപ്പിച്ചെന്നതു കേട്ടാൽ
ചിരിക്കും സജ്ജനമെന്നു ധരിക്കക്കെടോ താനേ!
കടന്നു പോകയോ പിന്നെക്കടുപ്പമായ് വരുമെന്റെ
ഇരുവാമഞ്ജനാപുത്രൻ കുരങ്ങേറും കപിശ്രേഷ്ഠൻ
ജനിച്ചോരു കുലം തന്നിൽ ജനിച്ചോരു കുരങ്ങച്ചാ
നിനച്ചാൽ നിന്നെ ലംഘിച്ചാലെനിക്കു പാപമുണ്ടാകും”

അതുകേട്ടു ഹനൂമാനുമുരചെയ്തു കനിവോടെ ൭൰
"മതിയിൽ ശങ്കയുണ്ടെങ്കിലതുചെയ്യേണമെന്നില്ല
വഴിതന്നിൽകിടക്കുന്ന വാലെടുത്തു മാററിവെച്ചു
വഴിപോലെ കടന്നാശു ഗമിക്ക ഭീമസേന! നീ.
കരംകൊണ്ടു വാനരത്തെതൊടുകനിന്ദിതമെങ്കിൽ
കരത്തെന്നിലിരിക്കുന്ന ഗദകൊണ്ടു മടിയാതെ
നെടുതാംവാലെടുത്താശു പൊട്ടുകെന്നു ദൂരനീക്കി
നടക്ക നീ മിടുക്ക! വേർപെടുക്ക ദുർഘടമെല്ലാം."
പറഞ്ഞു പാണ്ഡവനപ്പോൾ കുറഞ്ഞൊന്നുനിരൂപിച്ചു
"ശരിച്ചുനീക്കുമന്നേരം മുറിഞ്ഞുപോകയില്ലല്ലീ?"
"മുറിയുമെന്നെന്തെടോ നിന്റെ ശങ്കയാ നമ്മുടെവാലോ?
അറിയാഞ്ഞിട്ടുചോദിച്ചുനരിശങ്കകവേണ്ടാ"
"കടുത്ത പർവ്വതം തള്ളിപ്പൊളിച്ചു ഭസ്മമാക്കുന്ന
കടുത്ത മൽഗദാദണ്ഡം തടുത്ത വൈരികളില്ല
കൊഴിഞ്ഞുരോമമൊട്ടു കൊഴിഞ്ഞു ഭൂമിയിൽവീണു
ഇഴഞ്ഞുമേവിനനിന്റെ കിഴിഞ്ഞ വാലിനാംഗം
ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്ന മഹാമോഷാ!
ചെവിക്കു പുത്തരിയായിട്ടരുളാത്ത ചില വസ്തു
ശ്രവിക്കുമ്പോളെനിക്കുള്ളിൽ ജനിക്കുംകോപമാംവഹ്നി
ദഹിക്കുംനിന്നുടെദേഹം സഹിക്കാമോ നിനക്കിപ്പോൾ."

ഇത്ഥം പറഞ്ഞതിക്രുദ്ധനാം പാണ്ഡവൻ ൭൧
നക്തഞ്ചരാരാതിദാസന്റെ പുച്ഛാഗ്രം
ഉത്തുംഗമാകും ഗദകൊണ്ടുപൊക്കുവാ-
നത്യന്തവേഗേന ചെന്നടുത്തീടിനാൻ

കഷ്ടമീബ്ഭീമനിളപ്പെട്ടിരിക്കുമോ!”
ഇത്തരം ചിന്തിച്ചു കോപിച്ചുറച്ചുടൻ
സത്വരം പാശങ്ങളെടുത്തു വൃകോദരൻ.
“നോക്കെടാ മർക്കടാ! മായപ്രയോഗങ്ങൾ
ഉൾക്കളമോടൊപ്പം തുടങ്ങുന്നനിന്നുടെ
മുഷ്കുകളെല്ലാ ശമിക്കും ക്ഷമിക്കാതെ
മുഷ്കരപാണ്ഡവയുദ്ധം തുടങ്ങീടിനാൽ,
ഇക്കണ്ടനമ്മെത്തടുത്തുനിൽക്കാമെന്നു
ധിക്കാരമല്ലയോ വാടാ! വലീമുഖ!
വക്കാണമെന്തിന്നു നേരേ മുതിർപ്പെട്ടു
വെക്കം മരക്കൊമ്പു പറവമാറായ നിൻ-
ഗൂഢപ്രയോഗങ്ങൾ നമ്മോടുപററുമോ?
മൂഢത്വമങ്ങുനീ വെച്ചേയ്ക്കു വാനരാ!
കൂടപ്രയോഗം തുടങ്ങുംവിധൌ നിന്റെ
ഗൂഢപ്രയോഗം ഫലിക്കാതെയൊട്ടും
കണ്ടുപഠിച്ചതും കേട്ടുപഠിച്ചതും
കൊണ്ടുഫലിപ്പിപ്പനെന്നു ചിന്തിച്ചുനീ
തണ്ടുതപ്പിക്കൊണ്ടു നേർത്തുവന്നാലതു
കണ്ടുകൊള്ളാമിന്നു വൈദഗ്ദ്ധ്യമാകവേ;
പണ്ടൊരുനാളും പ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നു തോന്നിപ്പനിന്നു ഞാൻ;
കണ്ടാലറിവാൻ സമർത്ഥനല്ലെങ്കിൽനീ
കൊണ്ടാലറിയുമതിനില്ല സംശയം.
വേണ്ടാസനാംനീ ഇങ്ങൊക്കെകാരണം
വേണ്ടിവന്നു ചില ധർഷണങ്ങളും

മന്ത്രസേവാബലംകൊണ്ടോ നിനക്കെൻറ
മാർഗ്ഗംതടുക്കുവാൻ ശക്തിയുണ്ടായതും
മന്ത്രവും തന്ത്രവും മററുമുള്ള വിദ്യയും
മാരുതപുത്രനോടേതും ഫലംവരാ.
ക്രൂരൻമരിച്ചന്നാൾ ഗോപുരംകത്തുമോ
വാനരന്മാരെന്തു കാട്ടുന്നതമ്മോട്?
വാനരാ! നില്ലെന്നടുക്കുന്നനേരത്തു
വാലുമുയർത്തിപ്പുറകം കരങ്ങളും;"
ഇത്തരം ഭീമൻറെ ഭാഷണംകേട്ടു
വൃദ്ധൻ ചിരിച്ചുപറഞ്ഞു പതുക്കവേ: —
"മർക്കടനെന്നു നീ ധിക്കരിക്കേണ്ടഹോ,
മർക്കടന്മാരിലും മൂപ്പരന്മാരുണ്ട്
പണ്ടൊരു മർക്കടനല്ലയോ പങ്ക്തി
കണ്ഠനാമണ്ടായ നക്തഞ്ചരേന്ദ്രനെ
വാലുകൊണ്ടന്നു വരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങൾ ചാടിക്കടന്നതും
മററാരുമേററം മഹാവാരിരാശിയെ
സത്വരം ചാടിക്കടന്നതുമഞ്ജസാ,
ശങ്കകൂടാതെ നിശാചരവീരൻറെ
ലങ്കയിൽപ്പുക്കു ഭയങ്കരന്മാരായ
കിങ്കരന്മാരെപ്പലരെ വധിച്ചതും
തൻകേളികാനനം തല്ലിത്തകർത്തതും
ഹുങ്കാരമോടു രണത്തിന്നടുത്തൊരു
ലങ്കേശപുത്രൻറെ കണ്ഠംമുറിച്ചതും

പങ്കേരുഹാക്ഷിയാം വൈദേഹിതന്നുടെ
സംക്ലേശമെല്ലാം പറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയ നക്തഞ്ചരേന്ദ്രന്റെ വൃ൦
തേർത്തട്ടിലാമ്മാറു ചാടിയോടിക്കൊണ്ടു
ചണ്ഡമായുള്ളോരു പാണിതലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽ താഡനംചെയ്തതും;
മാനമുള്ളോരുകൾ നമ്മുടെജാതിയിൽ
ഞാനറിയുന്നു പലരുണ്ടു പാണ്ഡവാ!
മർക്കടൻ മർക്കടനെന്നനീയിങ്ങിനെ
ധിക്കരിയാതെ ഗമിക്കനല്ലൂ സഖേ!"
എന്നതുകേട്ടുപറഞ്ഞു വൃകോദര–
"നെന്നുടെസ്വാമി ഗുരുനാഥനഗ്രജൻ
ശ്രീരാമദാസൻ പവനാത്മജനത്രെ വൃ൩
ശ്രീഹനുമാൻ മഹാവീര്യപരാക്രമൻ
അദ്ദേഹമെന്തു ഭവാനെങ്ങുമാഹന്ത!
ദുർദ്ദേഹവൃദ്ധപ്ലവംഗ! മതി മതി!
പക്ഷീന്ദ്രനുണ്ടു ഗരുഡനെന്നോർത്തിട്ടു–
മക്ഷികളൊട്ടും മടിക്കുംകണക്കിനെ
ശ്രീരാമദാസന്റെ വംശജനികയാൽ
പാരംനിനക്കുമഹാമോദമിങ്ങിനെ."

ഉദ്ധതമതിനരപതിതന്നുടെ വാക്കുകൾകേട്ടു
ബുദ്ധിയിലതികനിവുകലർന്നു കളികമിയന്നു ഹനുമാൻ,
വർദ്ധിതതരധവളഹിമാചലസന്നിഭനംഗശരീരൻ വൃ൪
ഞെട്ടുതാകിനകൊടിമരമെന്നകണക്കെ തടിച്ചുരുവാലും
ഇട്ടുടനെയനങ്ങളുമെമ്പോടു ചെമ്പുകിടാരംപോലെ.

കടിലാകൃതിശാഖികളപോലെവിളങ്ങിന ദന്തകദംബം
ചടുലസ്ഫുടസടകളുമിടകലരുന്ന ഭയങ്കരമുഖവും
പരിഘത്തൊടുപടപൊരുതീടിന പൃഥുതരകരദണ്ഡയുഗം
കരതലനഖനികരനികായവുമുല്ലൂഷകണ്ഠകകണ്ഠം
ഗിരിവരസമമാകിന മാറിടമുന്നതമുദരമുദാരം
ഉന്നതകടിതടമഥ ജാനുകളുമുടയിലതിഗംഭീരം
ലങ്കാപുരഗോപുരമതിലൂതകമൊത്തൊരു ജംഘായുഗളം
കിങ്കരകുലമിടിപൊടിയാക്കിന പദതലമടിമലർവടിവും
ശങ്കര! ശിവ! ഭുവനഭയങ്കരമാകിന വിപുലശരീരം
ശശധരനിഭധവളമതിങ്ങനെ വിരവൊടുകാട്ടീഹനുമാൻ
ഉൽക്കടകടുഭീഗർജ്ജിതനിനാദവുമുജ്ജ്വലകിലുകിലരവവും
മർക്കടകുലമകുടമഹാമണിതന്നുടെ തഴിയുടെവടിവും
കർക്കശതരകരചരണാദികളും ഭീഷണവേഷവിശേഷം
മുഷ്കരമിതുമൂന്നുജഗത്തിലുമുത്തമമെത്രവിചിത്രം!
അംബരതലമൊക്കെനിറഞ്ഞുകവിഞ്ഞു വിളങ്ങിനരൂപം
അംബുധിയുടെ ലംഘനസമയസമുത്ഥിതമെന്നതുപോലെ
വെണ്മയിലൊരു വിന്ധ്യമഹാചലശിഖരമതെന്നകണക്കെ
കണ്മിഴികളിലിവയൊടുകണ്ടു വിരണ്ടുവൃകോദരവീരൻ വൃന്ദം
എന്തൊരുമറിമായമതിങ്ങനെ സംഗതിവന്നതിദാനീം
എന്തിനിഞാനിഹചെയ്യേണ്ടതുമെന്തൊരുവിസ്മയമേവം
ചിന്തയിലുടനിങ്ങിനെതിങ്ങിന തീവ്രതരംഭയമോടെ
കുന്തീകുമാരൻവിരവൊടു പരവശഭാവമിയന്നതദാനീം
ലക്ഷണമതുകേട്ടു ധരിച്ചു തെളിവൊടുകണ്ണടയായാം
തൽക്ഷണമുളവായിതുചേതസി മൽഗുരുഹനുമാൻതന്നെ

ലക്ഷ്മണപൂർവ്വജനെക്കൈതൊഴുതിരമണീമാരുതിവീരൻ
രാക്ഷസകുലശലഭഹുതാശനനിത്ഥമറിഞ്ഞഥഭീമൻ.
"ജയജയജയ! ജനകസുതാപതിഭൃത! മഹാഗുണരാശേ!
ജയജയ! ജയ! ജാനകിമാനസസരസിജസവിതൃമഹാത്മൻ!
ജയജയജലരാശിവിലംഘിന, ജയജയജഗതീബന്ധോ,
ജയജയ ഹനൂമന്നിതിനതിയോടെവീണു വണങ്ങിപ്പാരാ
[ന്തേ.
വാനരകുലവീര! വരതുലകധീര! വാരിധിഗംഭീര!
വരഗുണഗണസാര! നിശിചരകുലകാല!
നിസ്സൃതമരണവിലോല! നിരുപമകുലശീല!
താഡിതദശവദന! തരണീകരകൃതസദന!
പാദപസമവദന! പുരഹരരിപുമേന
നിന്തിരുവടിയുടെ പദയുഗള-
ച്ചെന്താരിതികരണം, ദുഃഖഹരണം
ചിന്തയിലിഭിനിവിളയാടുക ന്ദം
ചിതമൊടുതവചരണം ശരണം"

ഇത്ഥം വണങ്ങിസ്തുതിക്കുന്നഭീമന്റെ
ഹസ്തങ്ങൾരണ്ടും പിടിച്ചുകപീശ്വരൻ
നക്തഞ്ചരാന്ത്യങ്ങളൊറ്റവട്ടുകെട്ടി
വിസ്താരമായുള്ള തന്നുടെമാറത്തു
ചേർത്തുപുണർന്നുകൊണ്ടാപാദമസ്തകം
പൊത്തുപൊത്താശ്രുതലോലികരംകൊണ്ടു
മൂർദ്ധാവുതൊട്ടങ്ങൊന്നുഴിച്ചീടിനാൻ
മാർത്താണ്ഡശിഷ്യനാം മർക്കടാധീശ്വരൻ;

ഭീമസേനാ! മഹാവീരാ! ധരിക്കനീ
രാമചന്ദ്രസ്വാമിതന്നെയും ധ്യാനിച്ചു
താമസംകൂടാതെ പോയാലുടൻനിന്റെ
കാമസംപ്രാപ്തിക്കു ബാധയില്ലുമേ,
രാമായണംകഥ കേട്ടുകൊൾക ഭവാൻ
ആമോദമോടെ ചുരുക്കിപ്പറഞ്ഞിടാം
സാമോദമെന്നിതുകേട്ടുകൊണ്ടീടുക
ക്ഷേമോദയംരാമചന്ദ്രലീലാമൃതം
മാർത്താണ്ഡവംശേശദശരഥൻതന്നുടെ
പുത്രനായ്ത്തന്നെപിറന്ന നാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ-
ന്നുത്തമശ്രീരാജധാനിയിൽമേവുന്ന
കൌസല്യതന്നുടെ പുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻ ഭരതനും
തത്രപിന്നെസ്സുമിത്രാത്മജൻ ലക്ഷ്മണൻ
ശത്രുഘ്നനും നാൽവരിങ്ങനെജാതരായ്.
അത്രാന്തരേ വിരവോടുവിശ്വാമിത്ര
സത്രംമുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലുംശരവുമെടുത്തു പുറപ്പെട്ടു
തെല്ലുംമടിയാതെ രാമാനുജനും
കാടകംപുക്കൊരു നേരത്തുവന്നൊരു
താടകയെക്കൊലചെയ്തു രഘൂത്തമൻ
സിദ്ധാശ്രമംപുക്കു നിൽക്കും വിധൌതത്ര
ബദ്ധാവലേപമഖം മുടക്കീടുവാൻ

വന്നസുബാഹുപ്രമുഖവൃന്ദങ്ങളെ—
ക്കൊന്നുടൻ യാഗവും രക്ഷിച്ചു രാഘവൻ
ചെന്നങ്ങഹല്യയ്ക്കു മോക്ഷംകൊടുത്തുടൻ
പിന്നെജ്ജനകന്റെ മന്ദിരം പ്രാപിച്ചു
ത്ര്യംബകംപെരുകിവില്ലങ്ങുതന്നുടെ
കൈയിലെടുത്തുകുലച്ചു മുറിച്ചുടൻ
സീതാവിവാഹവുംചെയ്തുമുദാ തന്റെ
സോദരന്മാരും വിവാഹംകഴിച്ചിതു;
മാർഗ്ഗത്തെവന്നുതടുത്തു കടുത്തൊരു
ഭാർഗ്ഗവരാമനെക്ഷിപ്രം ജയിച്ചുടൻ
സാകേതമന്ദിരം പുക്കുടൻ സീതയാ—
സാകംവസിച്ചു സുഖിച്ചു രഘൂത്തമൻ;
ഭവ്യനായുള്ള ദശരഥപുത്രനു
യൌവനരാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേന മുടക്കിനാൾ കൈകേയി
കൈവല്യശീലൻ പുറപ്പെട്ടു കാനനേ;
പ്രാപിച്ചു സൌമിത്രി സീതാസമേതനായ്
ശ്രീപാദനന്ദനൻ ശ്രീപൻ മഹാരഥൻ.

ധരിച്ചുവല്ക്കലംപിന്നെപ്പിരിച്ചുചെമ്പിടാഭാരം
തിരിച്ചുമൂവരും ഗംഗാതരിച്ചു ചിത്രകൂടത്തിൽ
വസിച്ചുകാന്തികൾകൊണ്ടുല്ലസിച്ചു മൂവരുമപ്പോൾ
ഗ്രഹിച്ചുദേവലോകത്തെ ഗമിച്ചുതാതനെന്നിത്ഥം
വചിച്ചുതല്പദാംഭോജേ പതിച്ചോരു ഭരതനെ
തനിച്ചു പാദുകംനൽകിയയച്ചിട്ടത്രിയെച്ചെന്നു

നമിച്ചു ദണ്ഡകാരണ്യേ വസിച്ചു രാഘവൻ തത്ര
മഹീശപുത്രൻ വിരാധനെ വധിച്ചു മാമുനിമാരെ
സ്തുതിച്ചു തീർത്ഥവുമാടി നടന്നു ഘോരകാന്താരേ
കടന്നു ചെന്നഗസ്ത്യന്റെ ഗൃഹത്തിലങ്ങകംപുക്കു;
ഉടനെ വന്ദനം ചെയ്തു പരിചോടെ മുദാ ഗോദാ-
വരിതീരേ വസിക്കുമ്പോൾ വധിപ്പാനാഗ്രഹത്തോടെ
വന്ന ശൂർപ്പണഖയുടെ മുലയും മൂക്കുമൊക്കെ
കരവാളംകൊണ്ടിടനാളുഛേദനം ചെയ്തു സൌമിത്രി
കരഞ്ഞു ശൂർപ്പണഖപോയ് ഖരൻതന്നോടറിയിച്ചു;
ഖരനും ദൂഷണൻതാനും കരുത്തുള്ള ത്രിശിരാവും
പരന്ന വൻപടയുമായ് വന്നനേരമേ രാമൻ
കടുത്ത സായകം ചാപേ തൊടുത്തു രാഘവൻ വേഗാൽ
അടുത്ത രാക്ഷസന്മാരെക്കൊടുത്തു കാലനുക്കാക്കി;
അതുകേട്ടു ദശഗ്രീവനതിഘോരം കയർത്താശു
ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻ പൂണ്ടു.

അമ്മാമനാകുന്ന മാരീചനെച്ചെന്നു
പൊന്മാൻവടിവാക്കി വിട്ടു ദശാനനൻ;
സമ്മോഹമുണ്ടാക്കി രാമന്റെ പത്നിക്കു
തന്മായകൊണ്ടാശു വേറാക്കി വേഗേന
മട്ടോൽമൊഴിയായ സീതയെത്തൽക്ഷണം
കട്ടുരഥത്തിൽക്കരേറ്റിഗ്ഗമിക്കുന്ന
ദുഷ്ടനെച്ചെന്നു തടുത്ത ജടായുവെ
വെട്ടിവധിച്ചു കളഞ്ഞു ദശാനനൻ
ചട്ടററലങ്കാപുരത്തെപ്രവേശിച്ചു

കഷ്ടമദ്ദേവിയെയത്ര വെച്ചീടിനാൻ.
മാരീചമാനിനെക്കൊന്നൊരു രാഘവൻ
തൽപ്രാണദേവിയെക്കാണാഞ്ഞു ഖിന്നനായ്
തമ്പിയോടൊന്നിച്ചു തേടിനടകൊണ്ടു
വമ്പിച്ചകാനനേ വന്നു ചരിച്ചൊരു
വന്ദ്യനാം ഗൃദ്ധ്രനെ സംസ്കരിച്ചീടിനാൻ.
കമ്പംവെടിഞ്ഞു കബന്ധനെയും കൊന്നു
സമ്പന്നമോദം ശബരിക്കു മോക്ഷവും
സംഭാവനം ചെയ്തു താനുമനുജനാം
പമ്പകടന്നു നടന്നവരംവിധൌ
ഋശ്യതക്കൂടാതെ ഞാൻ ചെന്നുവന്ദിച്ചു–
നുഗ്രഹം വാങ്ങിമഹാഗിരിതന്നിലെ
അഗ്രവല്ലരയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തു സഖ്യവും ചെയ്യിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളും മുറി–
ച്ചുഗ്രനാം ബാലിയെ ബാണേന രാഘവൻ
നിഗ്രഹിച്ചപ്പോളരാജ്യപ്രതാപവും
സുഗ്രീവനാക്കിക്കൊടുത്തു വാഴിച്ചിതു.
ദിക്കുകൾ നാലിലും ജാനകീദേവിയെ
ചിക്കെന്നു തേടുവാനായിപ്പുറപ്പെട്ട
മർക്കടന്മാരുടെ കൂട്ടങ്ങളായതിൽ
തെക്കോട്ടു തേടുവാൻ ഞാനും പുറപ്പെട്ടു
അക്കടൽ ചാടിക്കടന്നു നേരിക്കുന്ന–
രക്കന്റെ ലങ്കാപുരത്തെയും പ്രാപിച്ചു
മൈക്കണ്ണിമാർമിഴിയാളെയും കണ്ടു ഞാൻ

ഇക്കാഴ്ചവച്ചിതുരാമാംഗുലീയകം
ചൊൽക്കൊണ്ട രാമദേവന്റെ കൃപകൊണ്ടി-
ത്തൊക്കെയും സാധിച്ചുതാനും വൃകോദരാ.

മേടിച്ചുചൂഡാമണി ഒടിച്ചുകല്പകവൃക്ഷം
മുടിച്ചുകാനനമെല്ലാം പൊടിച്ചുരാക്ഷസന്മാർക്കി-
ട്ടിടിച്ചുമേഘനാദൻതാൻ പിടിച്ചുമൽക്കരംകെട്ടി-
പ്പിടിച്ചുരാവണൻമുൻപിൽഗമിച്ചുരാക്ഷസൻകണ്ടു
ചിരിച്ചുനമ്മുടെവാലും കരിച്ചുവൈരികളും വ-
ന്നെടുത്തു ഞാനുമപ്പോൾ വാലെടുത്തു മാളികയ്ക്കു തീ-
കൊടുത്തു സംഭ്രമമൊന്നു കടുത്തു സംപ്രഹാരത്തി-
ന്നടുത്തു വന്നവർകളും കടുത്തു ദുഷ്ടരെ നാണം-
കെടുത്തു ലങ്കയുംചുട്ടു കരിച്ചുഭസ്മമാക്കിക്കൊ-
ണ്ടമർത്തുവൈരിവൃന്ദത്തെ യമർത്തിവച്ചുതാനൊന്നു
സമസ്തങ്ങളറിയിച്ചു പോരിനായിപ്പുറപ്പെട്ടു
പാരാതെകപിശ്രേഷ്ഠന്മാരോടൊരുമിച്ചു
വീരപുംഗവൻരാമൻ വാരിധിതടേ ചെന്നു
ഭൂരിസേനയും താനും പാരാതെ പടവീടുമാരാലുറപ്പിച്ചു.
അന്നേരം വിഭീഷണൻ ചെന്നു രാമനെക്കണ്ടു
വന്ദിച്ചു കപികളോടൊന്നിച്ചു വസിപ്പിച്ചു
ഏതുമേ മടിയാതെ സേതുബന്ധനംചെയ്തു
യാതുക്കൾക്കൊക്കെധൂമകേതുവായതുംപിന്നെ
സാധുക്കൾക്കൊക്കെമുക്തിഹേതുവായതും രാമ-
സേതുവെന്നതിനിപ്പോളേതും സംശയമില്ല;
ലംഘിച്ചു സമുദ്രത്തെ ലങ്കയിലകംപുക്ക

ഇങ്ങനെസാധിച്ചു സാദ്ധ്യങ്ങളൊക്കെയും
തിങ്ങിനമോദേന രാമചന്ദ്രസ്വാമി.
ലങ്കാധിരാജൻ വിഭീഷണൻതാനെന്നു
പങ്കജാക്ഷനും കല്പിച്ചുസീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാം പുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെ സാകേതമന്ദിരംപ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചുമന്നിടം
ഇഷ്ടിയിൽരക്ഷിച്ചുവാഴുന്നകാലത്തു
ലോകാപവാദേന സീതയെക്കാനനേ
ശോകേനസന്ത്യജ്യലോകൈകനായകൻ
വിശ്വമെല്ലാം വെളുപ്പിച്ചുകീർത്ത്യാപരം
വിശ്വവീരൻ മമ സ്വാമിയെന്നുത്തമൻ
അശ്വമേധമഖം ചെയ്യും ദശാന്തരേ
വൈദേഹിപെറ്റതേ രണ്ടുശിശുക്കളെ
സാദരമന്നതൽബാല്യരൊടൊന്നിച്ചു
വാല്മീകിമാമുനിശ്രേഷ്ഠനാംവന്നജൻ
രാമായണകഥകേൾപ്പിച്ചുമാമുനി;
ഗീതിനാൽരാമനെ വന്ദിച്ചനന്തരം
വണ്ടാർകുഴൽമണിവൈദേഹിഭൂമിയിൽ
രണ്ടാമതുംപ്രവേശിപ്പാൻനിയോഗിച്ചു
കൊണ്ടാടിയീലവർ, ക്ഷിപ്പിളന്നാത്തു
തണ്ടാരിൽമാതുതാൻ പൊലൊഴിപുക്കിതു;
അന്തകൻതാനതുനേരമയോദ്ധ്യയിൽ
അന്തണവേഷംധരിച്ചുവന്നാദരാൽ

മന്ത്രിച്ചുപോയുള്ളനേരത്തുസൌമിത്രി
യന്ത്രിച്ചുമണ്ഡലെവൈകുണ്ഠംപ്രവേശിച്ചു
വെക്കം ഭരതനംശത്രുഘ്നനും ശംഖ-
ചക്രങ്ങളായിച്ചമഞ്ഞോരനന്തരം
നമ്മൊടുയാത്രയും ചൊല്ലിരഘൂത്തമൻ
നിർമ്മായവിഷ്ണുസ്വരൂപം ധരിച്ചുടൻ
പാലാഴിപുക്കുഫണീന്ദ്രതല്പേമുദാ
ത്രൈലോക്യനാഥൻവസിപ്പു വൃകോദര!
ഞാനുംവിഭീഷണൻജാംബവാൻതാനുമീ
മൂന്നുപേരിങ്ങനെ ശേഷിച്ചുഭൂമിയിൽ,
മററുള്ളവാനരന്മാരുമയോദ്ധ്യയിൽ
പെററുവളൎന്നോരു നാനാജനങ്ങളും
തെററന്നദേഹംവെടിഞ്ഞു ദേവാലയം
പററിസുഖിച്ചുവസിക്കുന്നുസാദരം.
ഉൾക്കഥാകൎണ്ണനം ചെയ്യുംജനങ്ങൾക്കു
ദുഃഖങ്ങളെല്ലാമകന്നുപോമത്രയു-
ള്ളുൾക്കാമ്പിലുംജ്ഞാനമുണ്ടാംവൃകോദര,
നീക്കമില്ലേതുമേ മാതൃഗൎഭെചെന്നു
പുക്കുപിറന്നുവളൎന്നുമരിക്കുമി-
ദ്ദുഷ്കർമ്മയോഗവുംചേർപെടും സംസാര-
മാൎഗ്ഗങ്ങളുംവിട്ടമാനന്ദസുന്ദര-
സ്വൎഗ്ഗംഗമിക്കും രഘുപ്രവീരൻതന്റെ
സല്ക്കഥാസംവാദമുള്ളവണ്ണംതന്നെ
കേൾക്കണമാവക്കും ധരിക്ക വൃകോദര!

പൊയ്ക്കൊൾകനീയിനി ഭീമസേനാ ഭവാൻ
മൈക്കണ്ണിയാളുടെ മോദംവരുത്തുക.
ചോൽക്കൊണ്ട കല്യാണസൗഗന്ധികങ്ങളെ
കൈക്കലാക്കിക്കൊണ്ടുപോകെടോ പാണ്ഡവ!
നാകകുസുമങ്ങളും വിത്തേശരാജന്റെ
പുഷ്കരണിതന്നിൽ നില്ക്കുന്നുനീചെന്നു ൨൦൨
തൽക്ഷണത്തിലൊക്കെപ്പറിക്കുന്നനേരത്തു

വക്കാണമേറ്റുവാൻ വന്നീടുകിൽ ചില
മൂർഖരായുള്ള കാവൽക്കാരവർ—
ക്കൊക്കെ സക്രോധമുൾക്കൊണ്ടടുക്കുകിൽ
വെക്കമെടുത്തടിക്കുന്നനേരത്തു
പുഷ്കരമായുധമാക്കൊണ്ടുതാഡിച്ചു
നിഗ്രഹമങ്ങടിച്ചുകൊൾക വൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങ-
ളൊക്കവെപേടിച്ചു മണ്ടുന്നതുപോലെ
വിക്രമമുള്ള നീ കാര്യംലഭിക്കെടോ! ൨൦൩
ഇത്ഥംപറഞ്ഞുമറഞ്ഞു ഹനുമാനു—
മെത്രയുംമോദിച്ചു കുന്തീകുമാരനും
തത്രനിന്നാശുഗമിച്ചുദിവ്യസ്ഥലേ
വിത്തേശവാപിയിൽ ചെന്നിറങ്ങീടിനാൻ.

കല്ലോലജാലംകളിക്കുന്നകണ്ടു
കമലമണിനിറമുടയ കമലമതുകണ്ടു
കല്യാണിമാരും കളിക്കുന്നകണ്ടു
പൊലിമയൊടു ചടുലജലവടിവുമതുകണ്ടു

അന്നങ്ങളങ്ങുപറക്കുന്നകണ്ടു
അനവരതമവരുടയനടനങ്ങളുകണ്ടു
ചക്രവാകങ്ങടെ വിക്രമംകണ്ടു
ചടുലമലർമിഴികളുടെ കളിവിരുതുകണ്ടു
മത്സ്യങ്ങളോടിനടക്കുന്നകണ്ടു
മണമിയലുമതികനമ്രമണിരകളുമുകണ്ടു;
മത്തേഭംഗോദ്യൽപ്രയാണങ്ങൾകണ്ടു
മലർമധുരതരുനിരകളുമ സമ്പദികണ്ടു
സൽസംഗമംഗാരഭാവങ്ങൾകണ്ടു,
സരസതരനവരസിതമാനികരമതുകണ്ടു,
ചക്രവാകങ്ങടെ ചാപല്യംകണ്ടു,
ചടുലതരുണികളുടെയ സരസതതികണ്ടു,
നക്രങ്ങൾകേറിക്കിടക്കുന്നകണ്ടു,
നടുവിലഥചടുലതതിവടിവുമഥകണ്ടു,
വക്രങ്ങളായുള്ള തീരങ്ങൾകണ്ടു,
വലിയജലതിരനിരകൾ വിരവിനൊടുകണ്ടു,
ഗന്ധദ്വിപംവന്നു പൊങ്ങുന്നകണ്ടു,
ഗളഗളിതവരരണിതകളമപൊലിമകണ്ടു,
ഗന്ധർവ്വിമാർവന്നു നീന്തുന്നകണ്ടു,
ഗഗനചരകലമഖിലമുപരിബതകണ്ടു,
കൽഹാരപുഷ്പം നിരന്നങ്ങുകണ്ടു,
പുളിനമുവി നളിനികടെ തെളിവുമഥകണ്ടു,
ഐരാവതംവന്നിറങ്ങുന്നകണ്ടു,
അവരുടയവിഹരണവുമിഹസമ്പദികണ്ടു,

മാരാരിക്കുററൻ മരിക്കുന്നകണ്ടു,
മദനനുടെ കൊടിയുടയമകരമതുകണ്ടു,
ആദിദേവന്റെ തുരഗങ്ങൾകണ്ടു,
അരികിലുടനവനുടയ നടനമതുകണ്ടു,
ഇങ്ങിനെസൌഗന്ധികപ്പൊയ്കകണ്ടു,
ഇതുപുറവുമഥരജനിചരവസതികണ്ടു,
ഇംഗിതംചേരുന്ന പുഷ്പങ്ങൾകണ്ടു,
ഇതുസകലമിഹസുലഭമിതിമനസികണ്ടു. ൨൦൭

പാടിമെല്ലവെപുഷ്പവാടിയിൽഭീമസേനൻ,
മോടിയിൽ മുടിതന്നിൽചൂടിനല്ലോരുപുഷ്പം,
പേടിപൂണ്ടുനക്രങ്ങളോടിദ്ദൂരവേമാറി
താടിമീശയുംമെന്നിമുടിരോമവുംകൊണ്ടു,
പാടിവാരിജംതന്നിലാടീടുമരയന്നം
വാടീടാത്തപുഷ്പങ്ങൾ തേടീടുംചക്രവാകം
കോടിസാരസങ്ങളിൽ ക്രീഡയാണ്ടുകൂടിൽ
പേടികാരണംതദാ സാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തുപറന്നങ്ങു
തീരത്തുവസിക്കുന്നു; ൨൦൮
സാരസ്യമുടയോരു വീരൻഭീമസേനൻതാൻ
ചാരുതരമിയലും കല്ഹാരതതികരംകൊണ്ടു
കണ്ടിച്ചുമുതലയെമണ്ടിച്ചുവരുന്നതും
കണ്ടപ്പോളരക്കരും ഞെട്ടിച്ചുപുറപ്പെട്ടു.
രണ്ടെഴുന്നൂറോളമെട്ടു കണ്ടന്മാർ പലർകൂടി
ചെണ്ടക്കൊക്കിലിമാനംകൊണ്ടാപതിച്ചുകൂടി.

"കൽഹാരപുഷ്പങ്ങൾ കട്ടുപറിക്കുന്ന
കള്ളാ നിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ! കശ്മല!
വെള്ളത്തിൽനിന്നങ്ങുകേറിനിന്നീടുക
കല്യാണസൌഗന്ധികം വന്നുമോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങു കൊണ്ടുപോവാൻനിന-
ക്കില്ലെടാ സാമർത്ഥ്യമല്ലോമഹാജള്ളാ!
നില്ലെടാനിന്റെ വിനാശംവരുംദൃഢം
ഞങ്ങടെതമ്പുരാനായധനേശ്വരൻ
ഞങ്ങളെക്കാവൽക്കു കല്പിച്ചിരിക്കുന്നു
എങ്ങാനുമീവക പുഷ്പം ലഭിക്കുമോ?
ചങ്ങാതിമോഹിച്ചതെല്ലാം വൃഥാഫലം.
കല്പവൃക്ഷങ്ങടെ പുഷ്പങ്ങളെക്കാളു-
മുത്തമമാകുന്ന കൽഹാരപുഷ്പങ്ങൾ
കെല്ലോട്ടു കൊണ്ടുവന്നങ്ങാക്കി തമ്പുരാൻ
എപ്പോഴുമങ്ങിതല്ലാതില്ല ചിന്തിതം
ഒൻപതുകൂട്ടം നിധിവച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലുംവിശേഷിച്ചു
പൊന്നുപൂവിലേറെയുണ്ടെന്നു ധരിക്കനീ
വമ്പുള്ളതൊന്നാൽ കണക്കില്ല പൂതൽ.
തമ്പുരാനിപ്പോൾ ഉടുപ്പാൻകൊടുക്കുന്നു-
തെണ്ണിയെന്നാൽ പത്തുനൂറിൽകുറവില്ല,
പൊൻപൂവുചൂടാനവർക്കുകൊടുക്കുന്നു-
മമ്പതുമമ്പതും നിത്യംചിലവുണ്ട്.

അമ്മമാൎക്കൊക്കയും വെവ്വേറെവെവ്വേറെ
ചെമ്മെപകുത്തു കൊടുക്കുന്ന ഞങ്ങൾക്കു
തിന്മാൻപുകയില വെററിലപാക്കെന്ന-
ത്തമ്മമാർതന്നു പുലൎത്തുന്നതെന്നറി.
കുററംവരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ളമന്ത്രികൾ നോക്കുന്നതുകൊണ്ടു
ചെററുഫലിക്കയില്ലമ്മമാർ ഞങ്ങൾക്കു
കൊററിന്നുംതെപ്പാന്നമെല്ലാംതരുമല്ലോ.
മോഷണംതെല്ലുണ്ടിവൎക്കിന്നു ഞങ്ങടെ
ദൂഷണക്കാർ ചെന്നുരൂപ്പിലെകേൾപ്പിച്ചാൽ
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടും ഭയമില്ല ഞങ്ങൾക്കു
പെണ്ണിറന്നോർ ചെന്നണത്തിച്ചതൊന്നുമീ
തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം
പൊൻപൂവുകാക്കുന്ന ഞങ്ങളെവച്ചേച്ചു
പെണ്ണിറന്നോൎക്കന്യസംസാരമില്ലഹോ.
കാരിയക്കാരുണ്ടുമേനോക്കിയപ്പന്മാ-
രാരിയപ്പട്ടരപ്പന്മാർ പലരുണ്ടു്.
കോയിമ്മമാരുണ്ടടുക്കളക്കാരുണ്ടു
നായന്മാരായുള്ള കമ്പടിക്കാരുണ്ടു്.
ലന്തക്കുഴൽക്കാർപതിനെട്ടുപള്ളിയു-
ണ്ടന്തമില്ലിപ്പോളുള്ളകാപ്പിരിതന്നി-
ലന്തണന്മാരുംപ്രഭുക്കളുംഭൃത്യരും
ചന്തമേറീടുംപണിക്കരപ്പന്മാരും.

എന്തിന്നനേകംപറഞ്ഞിട്ടുകാൎയ്യം
ചിന്തിച്ചുകണ്ടാലതിന്നൊത്തരാജ്യമി-
ന്നന്തികന്തന്നിലും ദൂരത്തുമില്ലെന്നു
സന്തതംചൊല്ലുന്നു സൎവ്വജനങ്ങളും.
ഈവണ്ണമുള്ള കുബേരന്റെനാട്ടിന്നു
നീവന്നുകേറിക്കവൎന്നുതുടങ്ങിയാ-
ലീവണ്ണമങ്ങുള്ളിലേകനുള്ളന്നാരി
ഭാവിച്ചതൊന്നും നടക്കയില്ലേതുമേ.
ഇക്കണ്ടതങ്ങൾക്കൊക്കെജമാനനേകനാ-
ണെങ്കൾക്കാമ്പിലയാൾക്കു തെല്ലുംഭയമില്ല,
ചൊൽക്കൊണ്ട രാക്ഷസൻ ക്രോധവശനെന്നു
ദിക്കുകളൊക്കെപ്പുകഴ്ത്തിച്ചൊരുപൂരുഷൻ.
ക്രോധവശനെന്നപേരുകേട്ടാൽതന്നെ
ബോധംവരും നിനക്കായാളുടെവിക്രമം,
വധനാമങ്ങോർ കയൎത്തുവരുന്നതിൻ-
മുമ്പേതിരിക്കനേപൊയ്ക്കൊൾകനീ ശഠ!
പൊൻപൂപറിക്കുന്ന നിന്നെപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ
തമ്പുരാൻതൃക്കാലിണയാണെ ഞാനൊട്ടുമില്ല
ഡംഭുകാട്ടാതെനടക്കനീ ദുൎമ്മതേ!
ശംഖസഖന്റെസരസ്സിലെപുഷ്പം ത-
രിമ്പുപോലുംകൊണ്ടുപോവാൻ കഴിവരാ.
ഇത്തരംഘോഷിച്ചുചെന്നടുത്തീടുന്ന
നക്തഞ്ചരന്മാരെയൊക്കെഗ്ഗദകൊണ്ടു

താഡിച്ചുതാഡിച്ചു മണ്ടിച്ചുമണ്ടിച്ചു
താമസിക്കാതെകയൎത്തുവൃകോദരൻ;
തല്ലുകൊണ്ടീടിന കിങ്കരന്മാരുടെ
കണ്ണുപോയീ ചിലർ കാലുപോയീ ചിലർ
എല്ലൊടിഞ്ഞു ചിലർ പല്ലുപോയെന്നല്ല
വല്ലാതെദേഹം വളഞ്ഞുപോയീ ചിലർ
ഒക്കവേചെന്നങ്ങു ക്രോധവശൻതന്റെ
കാൽക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ:
"വക്കാണമേറുന്നപൊണ്ണൻതടിയനാം
ധിക്കാരിമാനുഷൻപോന്നുവന്നിങ്ങനെ
ചൊൽക്കൊണ്ടകല്യാണസൗഗന്ധികങ്ങളു-
മൊക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടു
നില്ക്കുന്നനേരത്തു ഞങ്ങൾവിരോധിച്ചു
മുഷ്ക്കുള്ളവനിഹ തെല്ലുംഭയമില്ല;
എന്നല്ലഞങ്ങളെത്തല്ലിയോടിച്ചവൻ
പിന്നെയുംപുഷ്പംപറിക്കുന്നുകശ്മലൻ
ഗദയുമെടുത്തങ്ങുയൎത്തിപ്പിടിച്ചുടൻ
കണ്ണുംചുവത്തിക്കയൎത്തുവരുന്നോരു
കാലനെപ്പോലെകരുത്തുള്ളവൻതന്നെ
കാലനുംകൂടെ തടുപ്പാൻവശമില്ല;
കാവല്ക്കുകല്പിച്ച കിങ്കരന്മാർഞങ്ങൾ
ധാവനംചെയ്തുപോയെന്നതേ തന്നല്ല
മൂക്കുമുറിഞ്ഞിതു മുഞ്ഞിചതഞ്ഞിതു
കാല്ക്കുമുടക്കം ചിലൎക്കു വന്നുപിന്നെ

നാക്കുമുറിഞ്ഞുപോയ് വാക്കുപുറപ്പെടാ
ചാക്കമാത്രം പുനരാക്കംലഭിച്ചീല.
നോക്കുന്നേരിക്കിളിപ്പൊണ്ണൻ ഗദയുമായ്
പാക്കുന്നു കൊൽവാൻവരുന്നെന്നു തോന്നുന്നു
രാക്ഷസാധീശ്വരാ! രാജരാജൻതന്റെ
രൂക്ഷനായുള്ളൊരു ഭൃത്യൻ മഹാബലൻ
കാൽക്ഷണംവൈകാതെ ചെന്നപ്പുരുഷനെ
കാലനുക്കാക്കുവാനെന്തുമടിക്കുന്നു?”
എന്നുള്ള കിങ്കരന്മാരുടെ വാക്കുകേ-
ട്ടൊന്നുകയർത്തു പുറപ്പെട്ടുതൽക്ഷണം
വാളും പരിചയും കയ്യിലാക്കിക്കൊണ്ടു
ചീളെന്നുചെന്നു തടുത്തു നിശാചരൻ.
“നില്ലെടാമൂഢ! നിനക്കിന്നു നമ്മുടെ
കല്ഹാരപുഷ്പം കവർന്നതുകാരണം
വല്ലാത്തദോഷങ്ങളെല്ലാം ശമിപ്പതി-
നുള്ളൊരുസംഗതി വന്നുകൂടീടുക!
വിക്രമിയാകുന്ന ക്രോധവശൻപണ്ടു
ശക്രനെപ്പോലുംജയിച്ചുപലകുറി
ദിക്കംദിക്കംതോറും തല്ലിത്തകർത്താരു
ദിക്കകരംപത്തും ജയിച്ചുവിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടിക്കൂടാതെനീ
മത്തനായ്വന്നിങ്ങധികസൌഗന്ധികം
കട്ടുകൊണ്ടോടുവാൻ ഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻവീട്ടു പുക്കീടുമേ.

അഷ്ടലോകാധിപന്മാരിൽവെച്ചുത്രയും
ശ്രേഷ്ഠനാം വിത്തേശനാഥന്റെ പുഷ്പങ്ങളും
കിട്ടുമോ മൂഢ നിനക്കെടാ ദുർമ്മതേ!
കിട്ടുംതലയ്ക്കിട്ടു വെട്ടുമെന്നോർക്ക നീ. ൨൨൧
മറ്റുള്ള ദിക്കിൽ നടന്നഫലിപ്പിച്ചു
മറ്റുള്ള വിദ്യകളെല്ലാം പ്രയോഗിച്ചു
തെറ്റന്നുകിട്ടും വിരുതുകെട്ടിക്കൊണ്ടു
മുറ്റുംനടക്കുന്ന കൂട്ടങ്ങളൊക്കെയും
ഇദ്ദിക്കിൽവന്നു മടങ്ങാതെനാരുമി-
ല്ലിത്രനാളുംകണ്ടുപോരുന്നതിങ്ങനെ.
ഇന്നുവിരുതഴിപ്പിക്കുന്നതുണ്ടുഞാൻ
എന്നോടെതിർപ്പാൻ മതിയാകയില്ലനീ,
പെട്ടെന്നുനിന്നെ ജയിച്ചീലതെന്നാകി-
ലിട്ടതല്ലെന്റെപേരപ്പനാണെന്നിന്റെ ൨൨൨
മസ്തകംവെട്ടിപ്പിളർക്കുന്നതുണ്ടുഞാൻ
ഹന്തസന്നാഹപ്രതിജ്ഞചെയ്യുന്നുഞാൻ.
മൺകുടം മംഗലി ചട്ടികലങ്ങളും
മണ്ണുകൊണ്ടുകൊട്ടിയുണ്ടാക്കും കുശവൻതാൻ
പങ്കജസംഭവൻബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർ മുഴക്കുന്നുസാമ്പ്രതം
സൃഷ്ടിക്കുചേർന്നുള്ളതിന്നു വിരിഞ്ചനു
പുഷ്ടിക്കുചേരും പ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കുവേണ്ടികലംകൊട്ടിവില്ക്കുന്നു
ചേട്ടയ്ക്കഹംഭാവമയ്യോ! ശിവ! ശിവ! ൨൨൩

എന്നതുപോലെജനങ്ങളെല്ലാംസമ-
മെന്നു നിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതുപോക്കും പിടിപ്പിപ്പ-
നിക്കണ്ട രാത്രിഞ്ചരേന്ദ്രൻ മഹാബലൻ.
അക്കനെക്കണ്ടൊരു ദിനമിന്നങ്ങുപോ-
ലക്കണക്കൊല്ലതും നിന്റെപരാക്രമം.

അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളിബിളാസുതൻതന്റെ കളികളികളംതന്നിൽ
കിളിർത്തുണ്ടായൊരുപുഷ്പമൊളിച്ചു കൊണ്ടുപോവാനാ-
ഴുഴച്ചുവന്നൊരുനിന്റെ തിളപ്പുപൊങ്ങിവിങ്ങുന്നു.
വെളിച്ചെണ്ണക്കിടാരത്തിൽ വലിച്ചിട്ടുവറുക്കാതെ
നിലച്ചീടില്ലെനിക്കുള്ളിൽ ജ്വലിച്ചീടുന്നൊരുകോപം
കലച്ചുവില്ലുമുന്നായ് തൊടുത്തു ബാണമെയ്യുമ്പോൾ
മലച്ചുവീണുനീയങ്ങു മരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻ മുഷ്ടികൾകൊണ്ടു കൊടുപ്പിൻനിങ്ങളുമൊട്ടു
നടപ്പിൻമന്ദമെന്നാക്കിട്ടിയെടുപ്പിൻ മന്ദിരേചെന്നു
കടപ്പിൻ ചോരനെക്കൊന്നുകൊടുപ്പിൻ മന്നനോടിതും
വധിച്ചുകാഴ്ചയായ് വച്ചു വണങ്ങിപ്പോരുവിൻനിങ്ങൾ"

ഇത്തരംദുർവ്വാക്കുരയ്ക്കുന്നദുഷ്ടരോ-
ടുത്തരംസത്വരംചൊന്നാൻ വൃകോദരൻ:
"മത്തരാംനിങ്ങടെ വംശംമുടിച്ചുഞാ-
നുത്തരാശാവരനായ കുബേരന്റെ
പത്തനംകത്തിക്കഴിച്ചങ്ങതിൽപ്പെട്ട
വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ.

പത്തിലൊന്നുകുറവുള്ള നിക്ഷേപങ്ങ-
ളൊത്തവണ്ണം ചെന്നു വേഗേന ഭൂതലം
കുത്തിക്കുഴിച്ചുമെടുത്തുതാനാശുപോ-
യെത്തുന്നതുണ്ടുമല്ലത്തന്നേസഞ്ചാരം
പോടാ! കള്ള! നിശാചര! നീ! ശഠാ!
മൂഢാ രണത്തിന്നുവാടാതുന്നസര! ൨൨൩
ക്രൂരപ്രയോഗം തുടങ്ങുന്ന നേരത്തു
നാട്ടം തകർത്തുടനോട്ടം ജള, നിന്റെ
നാട്ടുവെടിഞ്ഞെങ്ങു പാട്ടുപെട്ടും കാല-
നോടുള്ള സംഗമം കൂടാതെപോകയില്ലോടാശ്ശിലിന്നു നീ.

തന്നെത്താനറിയാതെ തന്നോക്കാർ ബലമുള്ള
ധന്യന്മാരൊട്ടുചെന്നു സന്നാഹം തുടർന്നാൽ
പിന്നെത്താനറിയാറാമെന്നു നീ ധരിച്ചാലും
മന്നിലും സുരലോകംതന്നിലും പുകഴ്ന്നൊരു
മന്നവൻ വൃകോദരൻ ഞാനെന്നു ധരിച്ചാലും
ഇന്നുള്ള വീരന്മാരൊന്നും നമ്മുടെനേരേ ൨൨൪
നിന്നുസംഗരംചെയ്കയില്ല ശങ്കയില്ലേതും
അയ്യോ! രാക്ഷസാധമ! നീയ്യോ നമ്മൊടുയുദ്ധം
ചെയ്യാമെന്നൊരു ബാണമെയ്യാനായൊരുപ്പെട്ടു
അയ്യോ! ശോഷരേ! നിങ്ങളയ്യായിരവുംകോടി
ലക്ഷവും നടുപ്പിച്ചിട്ടക്ഷന്മാർക്കരചന്റെ
പക്ഷമായൊരുപ്പെട്ടു തൽക്ഷണം വരുന്നാകി-
ലിക്കണ്ണമടിച്ചു ഞാൻ തൽക്ഷണം മുടിച്ചീടും
പക്ഷികൾക്കൊരുപോലെ ഭക്ഷിപ്പാൻവകയാക്കും.”

ഇത്ഥം പറഞ്ഞു ഗദകൊണ്ടു വേഗേന
യുദ്ധം തുടങ്ങി മടങ്ങാതെ പാണ്ഡവൻ
നക്തഞ്ചരന്മാരുമത്യന്തകോപേന
യുക്തമായ് ഘോരപ്രയോഗം തുടങ്ങിനാർ
രൂക്ഷമാംവണ്ണം കയൎത്തുവരുന്നൊരു
യക്ഷലക്ഷത്തെയും തൽക്ഷണം മാരുതി
ക്ഷിപ്രം ഗദകൊണ്ടു താഡിച്ചുമണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തു സ്വരൂപിച്ചു
കെട്ടിത്തലയിലെടുത്തു പുറപ്പെട്ടു
പെട്ടെന്നു ചെന്നു കപീന്ദ്രനെവന്ദിച്ചു.

ഗന്ധവാഹാത്മജൻ മോദേന സാദരം
ഗന്ധമാദനാരണ്യമപ്പോയ് ചെന്നുടൻ
തത്രവാടിയോടു വായുസുതൻ ധൎമ്മ-
പുത്രരേയും മാദ്രിതനയരെയും കണ്ടുടൻ
സന്തുഷ്ടനായ് നിന്നു വന്ദിച്ചു ജ്യേഷ്ഠനെ
ചന്തമേറുംനല്ല പുഷ്പങ്ങളൊക്കവേ
ദ്രൗപദിതന്നുടെ കയ്യിൽകൊടുത്തിതു
ഭൂപതിനന്ദനൻ ഭൂപൻ മഹാരഥൻ,
ഇങ്ങനെ കല്യാണസൗഗന്ധികാൎപ്പണം
മംഗളം ചാരുകല്യാണം ശുഭം ശുഭം.

കല്യാണസൗഗന്ധികം
ശീതങ്കൻ തുള്ളൽ സമാപ്തം.

—:0:—

# കല്യാണസൗഗന്ധികം
# വ്യാഖ്യാനം.

---

കല്യാണസൗഗന്ധികം=കല്യാണവൎണ്ണത്തിലുള്ള സൌഗന്ധികം. അല്ലെങ്കിൽ കല്യാണത്തെ ചെയ്യുന്ന സൗഗന്ധികം. കല്യാണത്തിന് സ്വൎണ്ണം എന്നും മംഗളം എന്നും അൎത്ഥം. കല്യാണസൗഗന്ധികത്തെ സംബന്ധിച്ചെഴുതിയതിനാൽ 'കല്യാണസൗഗന്ധിക'മെന്ന് പ്രസ്തുത ഗ്രന്ഥത്തിന് പേർ ലഭിച്ചു.

൧—൧൦. കലശഗിരി=കലശപൎവ്വതം. ഹിമവാൻ, മാല്യവാൻ മുതലായ പൎവ്വതങ്ങളെപ്പോലെ പുരാണപ്രസിദ്ധമായ ഒരു പൎവ്വതം. ഉമാകാന്തൻ=ശ്രീപരമേശ്വരൻ. മലർമകൾ=ശ്രീപാൎവ്വതി. ഉലക്=ലോകം. അതുലബാലൻ—അതുലബലൻ എന്ന് പാഠഭേദം. കലുഷം=കളങ്കം.

൧൧—൨൦. കുലദൈവം നമസ്കാരം=ഞാൻ നമസ്കരിക്കുന്നു. ഹരിഹരസുതൻ=ശാസ്താവ്. വാരനാർനളീപുരേ=അമ്പലപ്പുഴ. അംബരപ്പുഴ എന്ന പദത്തിൽനിന്ന് 'അമ്പലപ്പുഴ' ഉണ്ടായി എന്ന് സങ്കല്പം. ചെമ്പകനാട്=ചെമ്പകശ്ശേരി. ദേവനാരായണസ്വാമി=ചെമ്പകശ്ശേരിരാജാവ്.

൨൧—൩൦. നന്ദികാരണ്യം=നന്ദിക്കാട് എന്ന വീട്. അമ്പലപ്പുഴതാലൂക്കിൽ തകഴിപകുതിയിൽ കണ്ണങ്കരിമുറിയിൽ നന്ദിക്കാട് എന്നൊരു വീട് ഇപ്പോഴ്

മുണ്ട്. അവിടത്തെ ഉണ്ണിരവി (ബാലരവി) കുറുപ്പ് നമ്പ്യാരുടെ ഒരു ഗുരുവായിരുന്നു.

൧൯ — ൨൦. അംഭോജനാളം=താമരത്തണ്ട്. ഉന്മീയത്തിൽ പൊരുൾ എന്ന് പാഠഭേദം. ഉന്മീലിതം=വികസിതം. പൊരുൾ=സാരം. അഖിലവും പത്തുരണ്ടിൽ പെരുക്കീട്ട്=ആയിരമാക്കീട്ട്. പഞ്ചാക്ഷരം=നമശ്ശിവായ എന്ന് അഞ്ചക്ഷരങ്ങളുള്ള മന്ത്രം. സന്താനവേദപ്പൊരുൾ=സന്താനവൃക്ഷമാകുന്ന വേദപ്പൊരുൾ. (ആഗ്രഹിക്കുന്ന എല്ലാകാര്യങ്ങളും സാധിച്ചുകൊടുക്കുന്ന വേദസാരം.) ആയിരം ഇതളുള്ള താമരയിൽ ശിവനും പാർവ്വതിയും സ്ഥിതിചെയ്യുന്നു എന്ന് കവി സൂചിപ്പിക്കുന്നു. താമരസാക്ഷന്റെ=വിഷ്ണുവിന്റെ. മെത്തയുടെ=അനന്തന്റെ. താഴത്തു താങ്ങിക്കിടക്കുന്നവനെ=ആദികൂർമ്മത്തെ. ഭൂമി ആദിശേഷന്റെ ഫണങ്ങളിൽ സ്ഥിതിചെയ്യുന്നുവെന്നും, കൂർമ്മം ആദിശേഷനെ ചുമക്കുന്നുവെന്നും ഗജമസ്തകത്തിൽ ആദികൂർമ്മം ഇരിക്കുന്നുവെന്നും പുരാണസങ്കല്പം. ചുമക്കുന്ന വമ്പന്റെ കൊമ്പന്റെ=ചുമക്കുന്നവനായ കൊമ്പന്റെ (ഗണപതിയുടെ). കൊമ്പൊന്നൊടിച്ചോന്റെ=സുബ്രഹ്മണ്യന്റെ. സുബ്രഹ്മണ്യൻ ഗണപതിയുടെ ഒരു കൊമ്പൊടിച്ചുകളഞ്ഞുവെന്നുള്ള പുരാണകഥയെ സൂചിപ്പിച്ചിരിക്കുന്നു.

൨൦—വും. ചേട്ടനെ (ഗണപതിയെ) പേടിച്ചു നാട്ടിന്നുപോയോന്റെ=കുബേരന്റെ ചാട്ടിന്റെ=തേരിന്റെ (പുഷ്പകവിമാനത്തിന്റെ) കോട്ടം തിമിർപ്പവന്റെ=രാവ

ണന്റെ. (പുഷ്പകവിമാനം രാവണൻ അപഹരിച്ചുവല്ലോ) ഉണ്ണിക്കഴുത്ത്=ഉണ്ണിയുടെ കഴുത്ത് അറുത്തവൻ (ഹനുമാൻ) രാവണന്റെ പുത്രനായ അക്ഷകുമാരനെ ഹനുമാൻ വധിച്ചുവെന്ന് രാമായണം. ഈ കഥയിൽ ഹനുമാൻ ഒരു പ്രധാന ഭാഗംവഹിക്കുന്നതിനാൽ കഥാരംഭത്തിൽ കവി ഹനുമാന്റെ അനുഗ്രഹത്തെ പ്രാർത്ഥിക്കുന്നു. കാർമുകിൽവർണ്ണൻ=കൃഷ്ണൻ. കല്യാണമോടെ=സന്തോഷത്തോടുകൂടി.

വൃ൧--൯൦. ഹിമ്പിൽ=കറുപ്പ്. കഥിക്കാം=പറയാം.

൯൧--൧൦൦. മന്ദാകിനീ=സ്വർഗ്ഗംഗാ. ഭഗീരഥൻ പരമശിവനെ തപസ്സുചെയ്തു ദേവഗംഗയെ ഭൂമിയിൽ കൊണ്ടുവന്നുവെന്നുള്ള പുരാണകഥ. മജ്ജനംചെയ്യുക=മുങ്ങുക. തർപ്പണം=പിതൃപൂജ. ഗർജ്ജനംചെയ്യുക=അലറുക. മഹീതലേ=ഭൂമിയിൽ.

൧൦൧--൧൧൦. ദുർജ്ജനം=ചീത്തയാളുകൾ. വഞ്ചിച്ചു=ഉപേക്ഷിച്ചു. യുധിഷ്ഠിരൻ=ഭീമൻ. മങ്കമാർമൌലി=സ്ത്രീകളിൽവെച്ച് ഏററവും ശ്രേഷ്ഠയായിട്ടുള്ളവൾ. മാദ്രിസുതന്മാർ=നകുലസഹദേവന്മാർ. ഗന്ധമീപപ്രൌഢസഞ്ചാരിണി=ആനയെപ്പോലെ പ്രൌഢമായും മന്ദമായും നടക്കുന്നവൾ; സുന്ദരി എന്നർത്ഥം.

൧൧൧--൧൨൦. കാഞ്ചനാഭം=സ്വർണ്ണത്തിനു തുല്യം. കാന്താ=ഭർത്താവേ. തണ്ടാർ=പുഷ്പം. മധു=തേൻ. കുതൂഹലം=സന്തോഷത്തോടുകൂടി.

൧൪൧—൧൫൦. കണ്ണിവാർകേശമാർ=സൗന്ദര്യമുള്ള സ്ത്രീകൾ. കനിവ്=ദയവ്. ശൈലങ്ങൾ=പർവ്വതങ്ങൾ. കണ്ടകം=മുള്ള്.

൧൫൧—൧൬൦. ഉത്തരാശാമുഖം=വടക്കദിക്ക്. സമീരസുതൻ=വായുപുത്രൻ (ഭീമൻ). ജളൻ=മഠയൻ.

൧൬൧—൧൭൦. പഥ്യം=ഇഷ്ടം. തന്മാനിനീ=അവന്റെ ഭാര്യ വൈദേഹി=സീത.

൧൭൧—൧൮൦. വാമാക്ഷി=സുന്ദരി.

൧൮൧—൧൯൦. ദ്രുപദനന്ദിനി=പാഞ്ചാലി. സപദി=വേഗം. ശുകവാണീ=കിളിമൊഴി. മണി=രത്നം. ധരണീ=ഭൂമി. ദാനവന്മാർ=അസുരന്മാർ. നരന്മാർ=മനുഷ്യർ. പന്നഗം=സർപ്പം. ചാരന്മാർ=ചാരന്മാർ; സഞ്ചരിക്കുന്നവർ എന്നും:

൧൯൧—൨൦൦. മർദ്ദനംചെയ്യും=ഇടിക്കും. താഡനം=അടി. വൈരിവൃന്ദം=ശത്രുസമൂഹം. കുംഭീപാകം=കുംഭീപാകം എന്ന നരകം. ഇത്ഥം=ഇപ്രകാരം. ഉത്ഥാനംചെയ്തു=എഴുന്നേറ്റു. അഗ്രഭാഗേ=മുമ്പിൽ. നിഗ്രഹാനുഗ്രഹാധികൃത=കൊല്ലുന്നതിനും രക്ഷിക്കുന്നതിനും അധികാരമുള്ള.

൨൦൧—൨൧൦. വിപ്രലോകം=ബ്രാഹ്മണസമൂഹം. വിഗ്രഹശക്തൻ=വളരെ ബലത്തോടുകൂടിയ (ബലം മൂർത്തീകരിച്ചു) വ്യഗ്രതാഹീനം=ധൈര്യമായി. ഉഗ്രമാം കാനനം=വൻകാട്. നക്ഷത്രമാർഗ്ഗം=ആകാശം. ലക്ഷ്യകോട്യർബുദം ലക്ഷകോട്യർബുദം എന്നു തിരുത്തി വാ

൩൭ പു-൩൯൦. ദനുജർ=രാക്ഷസർ

൩൯ പു-൩൪൦. ശയിച്ചു=കിടന്നു

൩൪ പു-൩൪൦. കണ്ഠീരവം=സിംഹം, പദ്ധതി=വഴി

൩ൻ പു-൩൬൦; ഗദം=രോഗം

൩൫ പു-൩൮൦ പഞ്ചബാണാർത്തി=കാമാർത്തി;

൩൩ പു-൩൪൦: സുയോധനൻ=ദുര്യോധനൻ:

൩൭ പു-൩ൻ൦ രക്ഷസ്സ്=രാക്ഷസൻ. കാലന്നൂർ=കാലപുരി.

൩ൻ പു-൪൦. നിശാചരൻ=രാക്ഷസൻ. നിർമ്മൂലനം=നാശം.

൪ പു-൪൦ താഡിച്ചു-അടിച്ചു.

൫ പു-൫൮. ചാദപങ്ങൾ-പാദപങ്ങൾ എന്നു തിരുത്തി വായിക്കണം

൬ പു-൬൦ ആഴിക്കരയോരം-കടൽക്കരയോരം. വഹ്നി-അഗ്നി

൭ പു-൭൦. പുച്ഛാഗ്രം=വാലിന്റെ അററം. തരിമ്പില്ല=ഒട്ടുമില്ല.

൮ പു-൮൦. ഉൽക്കടാടോപം-വലിയ അഹങ്കാരം.

൯ പു-൯൦ വൈദഗ്ദ്ധ്യം-സാമർത്ഥ്യം

൯൫ പു-൯൮൦: പംക്തികണ്ഠൻ-ദശരഥൻ

൯൬ പു-൯൯൦. പങ്കജാക്ഷി-സുന്ദരി

൯൭ പു-൯൩൦. ഗണ്ഡസ്ഥലങ്ങൾ-കവിൾത്തടങ്ങൾ

